# GEOGRAPHY

## PART III.

## FOR FORM III.

---

**V. SUBRAMANIA IYER, B. A., L. T.,**
First Assistant,
Govt. Training Institute,
Ramavarmapuram.

---

PUBLISHED
BY
**M. LONA MALIAMMAVU.**

---

PRINTED AT
The Bharatha Vilasam Press, Trichur.

Price 8 annas.) (വില 8ണ

# വിഷയവിവരം.

| അദ്ധ്യായം. | വിഷയം. | പേജ്. |
|---|---|---|
| ,, | 1. ഭൂമിയുടെ വലിപ്പം-അക്ഷരേഖകളും അക്ഷാംശരേഖകളും | 1 |
| ,, | 2. വായുവിൻെറ അമച്ച, വാണിജ്യവാതങ്ങൾ, വഷവാഹിനികാററുകൾ | 6 |
| ,, | 3. സൂൎയ്യോഷ്ണം-സമുദ്രപ്രവാഹങ്ങൾ | 12 |
| ,, | 4. വാതങ്ങളും മഴയും | 18 |

## ആഫ്രിക്ക.

| | | |
|---|---|---|
| ,, | 5. യൂറോപ്യയിലെ സ്ഥാനം | 22 |
| ,, | 6. ഭൂപ്രകൃതി | 26 |
| ,, | 7. നദികൾ | 28 |
| ,, | 8. കാലാവസ്ഥയും സസ്യാദികളും | 30 |
| ,, | 9. ഉത്തരാഫ്രിക്ക | 34 |
| ,, | 10. സൂഡാൻ | 43 |
| ,, | 11. തെക്കെ ആഫ്രിക്കയിലെ യൂണിയൻ | 44 |

## അമേരിക്ക.

| | | |
|---|---|---|
| ,, | 12. നവീനലോകം. സ്ഥാനം മുതലായത് | 49 |
| ,, | 13. അമേരിക്കകൾ-ഭൂപ്രകൃതി | 56 |
| ,, | 14. നദികൾ—തടാകങ്ങൾ | 60 |
| ,, | 15. കാലാവസ്ഥയും സസ്യാദികളും | 65 |

## ആസ്ത്രേലിയാ.



---

# ഭൂമിശാസ്ത്രം

(ഏഴാം ക്ലാസ്സിലേക്ക്)

## അദ്ധ്യായം 1.

## ഭൂമിയുടെ വലിപ്പം—അക്ഷരേഖകളും അക്ഷാംശരേഖകളും.

ഭൂമി ആകാശസ്ഥിതമായ ഒരു ഗോളമാകുന്നു. അതായതു, സീമയില്ലാത്ത ഒരു സ്ഥലസമുദ്രത്തിൽ അതിനും ഒരു സ്ഥാനമുണ്ടെന്നർത്ഥം. ഈ സമുദ്രം ജലസമുദ്രമല്ല; സ്ഥലസമുദ്രമാണ്. ഈ സ്ഥലസമുദ്രത്തിൽ നാം കാണുന്ന ഭാഗത്തെ നാം ആകാശമെന്നു വിളിക്കുന്നു. ആകാശത്തിൽ ഏററവും പ്രകാശമാനമായി കാണുന്ന ഗോളം സൂര്യനാണ്; സൂര്യൻ ഒരു നക്ഷത്രവുമാണ്. നമ്മുടെ ഭൂമിയും മറേറഴുഗോളങ്ങളും കൂടിയാൽ സൌരയൂഥമെന്നു പറയുന്നു. സൌരയൂഥം ആകാശത്തിൽ നന്ന കുറച്ചു സ്ഥലത്തിനു മാത്രമാണ് അവകാശിയായിത്തീൎന്നിട്ടുള്ളതും. അനവധി നക്ഷത്രങ്ങൾ വേറെയുമുണ്ട്. മററു ഗ്രഹങ്ങളെപ്പോലെ ഭൂമിയും ഒരു ഗോളമാകുന്നു. ഇതിന്നു അനവധി തെളിവുകളുണ്ട്. ചിലവ നോക്കുക.

ഒരു തുറമുഖത്തേക്ക് അടുക്കുന്ന ഒരു കപ്പലിനെ നാം നോക്കിക്കൊണ്ടിരിക്കയാണെന്നു വിചാരിക്കുക. നാം അ

തിന്റെ പാമരമാണ് പ്രഥമമായിക്കാണുന്നത്. തദനന്തരം കുഴലും തദനന്തരം കപ്പലിന്റെ ഉടലും നമുക്കു ദൃശ്യമാകുന്നു. അപ്രകാരംതന്നെ തുറമുഖത്തുനിന്നു പുറത്തേക്കു പോകുന്ന ഒരു കപ്പലിന്റെ ഉടലാണ് ആദ്യമായിത്തന്നെ അദൃശ്യമാകുന്നതും. ഭൂമി പരന്നതായിരുന്നുവെങ്കിൽ, കപ്പലിന്റെ ഒരു ഭാഗം മറെറാരുഭാഗത്തേക്കാളധികം വേഗം അദൃശ്യമാകാൻ കാരണമില്ല.

സമുദ്രതീരത്തു നില്ക്കുന്ന ഒരാൾക്കു നന്ന കുറച്ചുദൂരം മാത്രമേ കാണ്മാൻ സാധിക്കുന്നുള്ളു. കുന്നിന്റെ മുകളിൽ കയറിയാൽ അയാൾക്ക് അധികം ദൂരം കാണ്മാൻ സാധിക്കുന്നു. ഭൂമിയുടെ വളവാണ് ആയാളുടെ ദൃഷ്ടിയെ തടഞ്ഞതു്.

കിഴക്കുഭാഗത്തുള്ള പ്രദേശങ്ങളിൽ സൂൎയ്യൻ പടിഞ്ഞാറുഭാഗത്തുള്ള പ്രദേശങ്ങളിൽ ഉദിക്കുന്നതിനേക്കാൾ മുമ്പു് ഉദിക്കുന്നു. ഭൂമി പരന്നതായിരുന്നുവെങ്കിൽ, സൂൎയ്യഗോളം എവിടേയും ഒരേസമയത്ത് ദൃശ്യമാകേണ്ടതാണ്.

ചന്ദ്രനു പ്രകാശം സിദ്ധിക്കുന്നതു സൂൎയ്യപ്രകാശം തട്ടീട്ടാണല്ലൊ. ചിലസമയത്ത് ഭൂമി സൂൎയ്യനും ചന്ദ്രനും മദ്ധ്യേ വരുന്നു. അപ്പോൾ ഭൂമിയുടെ നിഴൽ ചന്ദ്രഗോളത്തിന്മേൽ പതിക്കുന്നു. ആ നിഴൽ വൃത്താകാരത്തിലാണ്. വൃത്താകാരമായ ഒരു സാധനത്തിന്റെ നിഴൽ മാത്രമേ വൃത്താകാരത്തിലിരിക്കുകയുള്ളു.

ഭൂമിയുടെ ചുററും സഞ്ചരിപ്പാൻ വളരെ എളുപ്പമാണ്. നാം കല്ക്കത്തയിൽനിന്നു പുറപ്പെട്ടു കപ്പൽമാൎഗ്ഗമായി സൂവസ്സു കനാൽകടന്നു മദ്ധ്യധരണ്യാഴിയിൽ പ്രവേ

ശിച്ച് അററലാന്തികസമുദ്രത്തിലേക്കു കടക്കുക. അവിടെ നിന്നു പനാമകനാൽവഴി പസിഫിക്കുസമുദ്രത്തിലേക്കു പ്രവേശിക്കുക. തദനന്തരം കല്ക്കത്തയിലേക്കുതന്നെ മടങ്ങുക. ഭൂമി പരന്നതായിരുന്നാൽ കാണുമായിരുന്നതരത്തിലുള്ള യാതൊരുവക്കും (കരയുടെ) നാം കാണുന്നില്ല.

മററുള്ള സകല ആകാശസ്ഥിതങ്ങളായ ഗ്രഹങ്ങളും വൃത്താകാരമുള്ളവയാണ്. അതുകൊണ്ടു ഭൂമിയും അങ്ങിനെതന്നെയാകണം.

2,000 കൊല്ലങ്ങൾക്കുമുമ്പ് ഒരു ഗ്രീക്കുകാരൻ ഈജിപ്തിലെ അസ്സുവാൻ എന്ന സ്ഥലത്തുനിന്നു സൂൎയ്യനെ നോക്കുക ഉണ്ടായി. അന്നു മദ്ധ്യാഹ്നസമയത്തു സൂൎയ്യൻ അദ്ദേഹത്തിൻെറ തലയ്ക്കുനേരെയായിരുന്നു. അന്നേദിവസം ആ സമയത്തു ചിലർ അലക്സന്ത്രിയയിൽനിന്നു സൂൎയ്യനെ നോക്കി. അവിടെ സൂൎയ്യനെ തലയ്ക്കുനേരെ കണ്ടില്ല. ആകാശമദ്ധ്യവുമായ സൂൎയ്യൻ 7 ഡിഗ്രിയുള്ള ഒരു കോണുണ്ടാക്കി എന്നാണ് അന്നു കണ്ടെത്തിയതു്.

ഒരു റൈററ് ആങ്കിൾ എന്നു പറയുന്നതു 90 ഡിഗ്രിയാണല്ലോ. നാലുറൈററ് ആങ്കിൾസു കൂടിയാൽ ഒരു വൃത്തമായി. അതായതു്; ഒരു വൃത്തത്തിൽ 360 ഡിഗ്രി ഉണ്ടെന്നൎത്ഥം. ഭൂമിയുടെ ചുററുമായാൽ 360 ഡിഗ്രിയായി. ഈ ചുററും അളന്നുനോക്കിയതിൽ ഭൂമിയുടെ ചുററളവ് 25,000 നാഴികയാണെന്നു കണ്ടിരിക്കുന്നു. എന്നാൽ ധ്രുവപ്രദേശത്തുള്ള ഒരു ഡിഗ്രിക്കു മദ്ധ്യരേഖയിലുള്ള ഒരു ഡിഗ്രിയേക്കാൾ അധികം നീളമുണ്ടു്.

ഭൂമിയുടെ അററങ്ങളെയാണല്ലോ ധ്രുവങ്ങളെന്നു പ

റയുന്നത്. ധ്രുവം എന്ന പദത്തിന് ഉറച്ചുനില്ക്കുന്ന സ്ഥലമെന്നാണർത്ഥം. വടക്കെ അററത്തിന് ഉത്തരധ്രുവമെന്നും തെക്കെ അററത്തിനു ദക്ഷിണധ്രുവമെന്നും പേർ. ഉത്തരധ്രുവത്തിൽനിന്നു ദക്ഷിണധ്രുവത്തിലേക്കുള്ള ദൂരം 7,920 നാഴികയാണ്. അതായത് ധ്രുവവ്യാസത്തിന് 7,900 നാഴിക നീളമുണ്ടെന്നർത്ഥം. മദ്ധ്യരേഖയിലുള്ള വ്യാസത്തിൻെറ നീളം 7926 നാഴികയാകുന്നു. ഭൂമിയുടെ ഉപരിഭാഗത്തിൻെറ വിസ്താരം 19,70,00,000 ചതുരശ്ര നാഴികയാകുന്നു.

ഭൂമിയുടെ ഉപരിഭാഗത്തിൻെറ വിസ്താരം 19,70,00,000 ചതുരശ്രനാഴികയാകുന്നു. ഭൂമദ്ധ്യത്തിൽകൂടിയുള്ള സങ്കല്പരേഖയാണല്ലോ നാം ഭൂമദ്ധ്യരേഖ എന്നറിയപ്പെടുന്നത്. സൌകര്യത്തിനായി മദ്ധ്യരേഖയുടെ വടക്കെഭാഗത്തെ ഉത്തരാർദ്ധഗോളമെന്നും തെക്കുള്ള ഭാഗത്തിനെ ദക്ഷിണാർദ്ധഗോളമെന്നും വിളിച്ചുവരുന്നു. ഭൂമദ്ധ്യരേഖയെപ്പോലെ വേറെ ഒരു സങ്കല്പരേഖകൂടി ഭൂമിശാസ്ത്രജ്ഞന്മാർ തിച്ചപ്പെടുത്തിയ ഒന്നാണ് ഗ്രീനിച്ചുമെറിഡിയൻ. ഇംഗ്ലണ്ടിൽ ഗ്രീനിച്ച് എന്ന സ്ഥലത്തിൽകൂടി ആണ് ഇതു പോകുന്നത്. ഈ രേഖയും ഭൂഗോളത്തെ രണ്ടായി വേർതിരിക്കുന്നു. അവക്ക് പൂർവ്വാർദ്ധഗോളമെന്നും പശ്ചിമാർദ്ധഗോളമെന്നും പേരുകൾ പറയപ്പെടുന്നു.

ഏതൊരു ഉരുണ്ട വസ്തുവിന്നും ചലനത്തിന് ഒരു അച്ചുതണ്ട് ആവശ്യമാണല്ലോ. ഭൂമി ഉരുണ്ട ഒരു ഗോളമാണെന്നു നാം കണ്ടുവല്ലോ. ഭൂമിക്കും സങ്കല്പസ്ഥിതമായ ഒരു അച്ചുതണ്ട് ഉണ്ട്. ആ അച്ചുതണ്ട് അല്പം ചരിഞ്ഞിട്ടാണ് സ്ഥിതിചെയ്യുന്നത്. ഈ അച്ചുതണ്ടിൻെറ വട

ക്കെ അഗ്രത്തിന് ഉത്തരധ്രുവമെന്നും ദക്ഷിണാഗ്രത്തിനു ദക്ഷിണധ്രുവമെന്നും പേരുകൾ പറഞ്ഞുവരുന്നു.

ധ്രുവങ്ങൾക്കുമദ്ധ്യേ ഉണ്ടെന്നു നാം സങ്കല്പിച്ചിരിക്കുന്ന രേഖയാണ് മദ്ധ്യരേഖ. മദ്ധ്യരേഖയിൽനിന്നു ധ്രുവങ്ങളിലേക്കുള്ള ദൂരം 90 ഡിഗ്രിയത്രെ. ഈ ഓരോ ഡിഗ്രിയിൽകൂടിയും നമുക്കു മദ്ധ്യരേഖയ്ക്കു സമാനമായ രേഖകൾ വരയ്ക്കാവുന്നതത്രെ. അങ്ങിനെയുള്ള വരകൾക്ക് അക്ഷരേഖകളെന്നു പറയുന്നു. ഓരോ അക്ഷരേഖയും ഓരോ വൃത്തമാണ്. ധ്രുവമായിരിക്കും അതിൻെറ മദ്ധ്യസ്ഥാനം മദ്ധ്യരേഖയിൽനിന്നു ധ്രുവങ്ങളിലേക്കു പോകുന്തോറും വൃത്തങ്ങൾ ചെറുതായിവരും. മദ്ധ്യരേഖയുടെ വടക്ക് ഉത്തരാക്ഷരേഖയെന്നും, മദ്ധ്യരേഖയുടെ തെക്കു ദക്ഷിണാക്ഷരേഖയെന്നും പറയുന്നു.

ഭൂമിശാസ്ത്രത്തിൽ ചില അക്ഷരേഖകൾ വളരെ പ്രാധാന്യമുള്ളവയായി കാണാം. അവ മദ്ധ്യരേഖയുടെ തെക്കും വടക്കും ഭാഗങ്ങളിലുള്ള $23\frac{1}{2}$ ഡിഗ്രി അക്ഷരേഖകളും, $66\frac{1}{2}$ ഡിഗ്രി അക്ഷരേഖകളുമാകുന്നു. മദ്ധ്യരേഖയുടെ വടക്കുഭാഗത്തുള്ള $23\frac{1}{2}$ ഡിഗ്രി അക്ഷരേഖയെ ട്രോപ്പിക്ക് ഓഫ് കാൻസർ എന്നും $66\frac{1}{2}$ ഡിഗ്രി അക്ഷരേഖയെ ആർട്ടിക്ക് സക്കിളെന്നും വിളിക്കുന്നു. അപ്രകാരം തെക്കുള്ളവയെ ട്രോപ്പിക്ക് ഓഫ് കാപ്രിക്കോൻ എന്നും അൻടാട്ടിക്ക് സക്കിളെന്നും വിളിക്കുന്നു.

മദ്ധ്യരേഖയേയൊ, അത്തരത്തിലുള്ള മറേറതു് അക്ഷരേഖയേയൊ ചുററിനടന്നാൽ നമുക്കു 360 ഡിഗ്രിയിൽ കൂടി നടക്കാം. അതുകൊണ്ടു നമുക്ക് ഒരക്ഷരേഖയെ 360

ഡിഗ്രികളാക്കി ഭാഗിക്കാം. പിന്നെ വടക്കെ ധ്രുവത്തിൽ നിന്നു തെക്കെ ധ്രുവത്തിലേക്ക് ഈ ഡിഗ്രികളിൽകൂടി വരകഠം വരയ്ക്കുക. ഇവയെ അക്ഷാംശരേഖകളെന്നു പറയുന്നു. ലണ്ടനു സമീപമുള്ള ഗ്രീൻവിച്ചിൽ വലിയ ഒരു നക്ഷത്രബംഗ്ലാവുണ്ട്. ആ സ്ഥലത്തുകൂടി കടന്നുപോകുന്ന അക്ഷാംശരേഖയ്ക്കു (പൂജ്യം) ഡിഗ്രി എന്ന പേർ കൊടുത്തിരിക്കുന്നു. ഈ അക്ഷാംശരേഖയാണ് നാം ഗ്രീനിച്ചുമെറീഡിയൻ എന്നു പറഞ്ഞതു്. പിന്നെ അവിടെനിന്നു നാം 180 ഡിഗ്രി കിഴക്കോട്ടും പടിഞ്ഞാട്ടും നമ്പർ കൊടുക്കുന്നു. ഗ്രീൻവിച്ചിൽനിന്നു 180 ഡിഗ്രി കിഴക്കെന്നു പറയുന്നതും പടിഞ്ഞാറെന്നു പറയുന്നതും ഒന്നുതന്നെ.

---

അദ്ധ്യായം 2.

## വായുവിൻെറ അമച്ച്, വാണിജ്യവാതങ്ങഠം, വർഷവാഹിനികാററുകഠം.

---

ഭൂഗോളത്തെ ആവരണംചെയ്തു നില്ക്കുന്ന ഒരു കുപ്പായമാണു വായു. ഈ വായുമണ്ഡലം ആകാശത്തിൽ 200 നാഴികയോളം ഉയൎന്നു നില്ക്കുന്നു. മുകളിലത്തെ പടിയിലുള്ള വായു ചുവട്ടിലുള്ള വായുവിനെ അമൎത്തുന്നു. ഇങ്ങിനെ അമൎത്തുന്നതിനാൽ ഭൂഗോളത്തിന്നടുത്തുള്ള വായു വളരെ ഘനമേറിയതായിത്തീരുന്നു. നിങ്ങളുടെ ദേഹത്തിലുള്ള ഓരോ സ്ക്വയർ ഇഞ്ചിന്മേലും ഈ ബാഷ്പമണ്ഡലം 15 റാത്തൽ തൂക്കമുള്ള ഒരു അമച്ച് വരുത്തുന്നു

ണ്ടു്. നിങ്ങൾ അതു് അറിയുന്നില്ലെന്നുമാത്രം. ഈ അമരം എല്ലായിടത്തും ഒരുപോലെയല്ല. കടൽവിതാനത്തിലെ കണക്കാണു മുൻപറഞ്ഞതു്. കടൽവിതാനത്തിൽതന്നെ വ്യത്യാസങ്ങൾ കാണുന്നുണ്ടു്.

വായുവിൻെറ ഈ അമരത്തെ ആസ്പദമാക്കി ഭൂപ്രഷ്ഠത്തെ ചില പ്രത്യേക ഖണ്ഡങ്ങളായി തിരിക്കാം. അവയ്ക്കു് അമച്ചയധികമുള്ള പ്രദേശങ്ങളെന്നും, അമച്ച കുറഞ്ഞ പ്രദേശങ്ങളെന്നും നാമകരണം ചെയ്യാം. മദ്ധ്യരേഖാപ്രദേശവും ധ്രുവപ്രദേശവും അമച്ച കുറവുള്ള പ്രദേശങ്ങളും ഉത്തരശീതോഷ്ണമേഖലയും ദക്ഷിണശീതോഷ്ണമേഖലയും അമച്ച അധികമുള്ള സ്ഥലങ്ങളുമാകുന്നു.

മദ്ധ്യരേഖപ്രദേശത്തു് ഉഷ്ണം അധികമാകയാലും അവിടത്തെ വായുവിൽ ജലബാഷ്പം സുലഭമായിരിക്കുന്നതിനാലും വായു ഘനം കുറഞ്ഞിരിക്കുന്നു. ഭൂഭ്രമണംകൊണ്ടു വായു ഇവിടെ ഭൂപ്രഷ്ഠത്തിൽനിന്നും തള്ളപ്പെടുന്നു.

ധ്രുവപ്രദേശത്തു വായുമണ്ഡലം നന്ന നേരിയതാണു്. ഭൂഭ്രമണംകൊണ്ടു വായു അവിടെനിന്നു് ഉത്തരപ്രദേശങ്ങളിലേക്കു തള്ളപ്പെടുന്നു.

ക്രാന്തിവലയപ്രദേശത്തു വായുവിൻെറ അമച്ച വളരെ അധികമാണു്.

ഭൂമിയിലുള്ള ചൂടു് അധികമായും, മുഴുവനും എന്നുതന്നെ പറയാം, ലഭ്യമാകുന്നതു സൂൎയ്യനിൽനിന്നുതന്നെ. പക്ഷെ, സൂൎയ്യരശ്മികൾ ഭൂമിയിലെവിടേയും ഒരുപോലെ ഉഷ്ണം കൊടുക്കുന്നില്ല. സൂൎയ്യഗോളത്തിനു നേരെ ചുവട്ടിലായ ഒരു സ്ഥലത്തു സൂൎയ്യഗോളത്തിൽനിന്നു് അകലെ

യിരിക്കുന്ന ഒരു സ്ഥലത്തേക്കാളധികം ഉഷ്ണമുണ്ടാകും. മദ്ധ്യരേഖാപ്രദേശത്തു നന്ന ലഘുവായ, വിസ്താരം നന്ന കുറഞ്ഞ ഒരു പ്രദേശത്താണ് ഒരു കൂട്ടം സൂൎയ്യരശ്മികൾ പതിക്കുന്നതു്. ധ്രുവപ്രദേശത്തു് അത്രതന്നെ രശ്മികൾ പതിക്കുന്നതു വളരെയധികം വലുതായ ഒരു സ്ഥലത്തത്രെ. അതിന്നുംപുറമെ വായുമണ്ഡലത്തിൽകൂടി കടന്നുപോകുമ്പോൾ സൂൎയ്യരശ്മിയുടെ ചൂടിനും കുറവുവരുന്നു. ധ്രുവപ്രദേശത്തു പതിയ്ക്കുന്ന ഒരു രശ്മിക്കു മദ്ധ്യരേഖാപ്രദേശത്തു വഹിക്കുന്ന ഒരു രശ്മിയേക്കാളധികം വായുമണ്ഡലത്തിൽ കൂടി സഞ്ചരിക്കണം.

മദ്ധ്യരേഖാപ്രദേശത്തു് ഉഷ്ണം അധികമാണെന്നും അവിടെനിന്നു് അകലുംതോറും ഉഷ്ണം കുറയുകയാണെന്നും നാം കണ്ടുവല്ലൊ. അതുകൊണ്ടു മദ്ധ്യരേഖയിൽനിന്നു് അകലുംതോറും ശരാശരി ചൂടു കുറയുന്നു. ഈ തതപത്തെ ആസ്പദമാക്കി നമുക്കു ഭൂപൃഷ്ഠത്തെ മേഖലകളായി വിഭജിക്കാം. മദ്ധ്യരേഖാപ്രദേശത്തിനു് ഉഷ്ണമേഖലയെന്നും, ക്രാന്തിവലയപ്രദേശങ്ങൾക്കു ശീതോഷ്ണമേഖലയെന്നും, ധ്രുവപ്രദേശങ്ങൾക്കു ശീതമേഖലയെന്നും പേർ.

വായുവിൻെറ അമരത്തിലുള്ള വ്യത്യാസമാണു കാററിനു പ്രധാനകാരണം. കാററെന്നു പറയുന്നതു വായുവിൻെറ ചലനമാണല്ലൊ. അമരംകൂടിയ പ്രദേശത്തുനിന്നു് അമരം കുറഞ്ഞ പ്രദേശത്തേക്കാണു വായു ചലിക്കുക. ഭൂപൃഷ്ഠത്തിലുള്ള അമരം കൂടിയ പ്രദേശങ്ങളും, അമരം കുറഞ്ഞ പ്രദേശങ്ങളും ഇന്നവയാണെന്നു നാം കണ്ടു.

ഈ പ്രദേശങ്ങളിൽനിന്നു ക്രമമായി ഊതുന്ന കാററുകളുണ്ട്.

അമരംകൂടിയ പ്രദേശങ്ങളിൽ കാററില്ല. അപ്രകാരംതന്നെ, മകരരേഖ, കക്കിടകരേഖ എന്നീ പ്രദേശങ്ങളിലും കാററില്ല. മദ്ധ്യരേഖാപ്രദേശവും വാതരഹിതംതന്നെ. അതിനു ഡോൾഡ്രംസ് എന്നു പേർ.

മദ്ധ്യരേഖാപ്രദേശത്തു ഭ്രമണത്തിന്നു വേഗംകൂടും. അതുകൊണ്ടു മദ്ധ്യരേഖയെ ലക്ഷ്യമാക്കി ഊതുന്ന ഒരു കാററു ഭ്രമണവേഗം കുറഞ്ഞ ഒരു സ്ഥലത്തുനിന്നു ഭ്രമണവേഗം കൂടിയ ഒരു സ്ഥലത്തേക്ക് ഊതുകയാണ്. വായുവിനു ഭ്രമണത്തിന്റെ വേഗമില്ല. അതുകൊണ്ട് അതു പിന്നോക്കം വലിയുന്നുവെന്നോ, എതിർഭാഗത്തേക്ക് ഊതുന്നുവെന്നോ നമുക്കു തോന്നുന്നു. വടക്കുനിന്നു മദ്ധ്യരേഖയെ ലക്ഷ്യമാക്കി തെക്കോട്ട് ഊതുന്ന ഒരു കാററു പിന്നോക്കം വലിയുന്നു. അതുകൊണ്ട് അതു വടക്കുകിഴക്കുനിന്നാണു വരുന്നതെന്നു നമുക്കു തോന്നുന്നു. എന്നാൽ കാററു മദ്ധ്യരേഖയിൽനിന്നാണു പുറപ്പെടുന്നതെങ്കിൽ ഭ്രമണവേഗം ഏറിയ ഒരു സ്ഥലത്തുനിന്നു് അതു ഭ്രമണവേഗം കുറഞ്ഞ ഒരു സ്ഥലത്തേക്കാണു ചെല്ലുന്നതു്. തെക്കുനിന്നു പുറപ്പെട്ടു വടക്കോട്ടു പോകുന്ന ഒരു കാററ് ഒരുതെക്കുപടിഞ്ഞാറൻ കാററായ്ത്തീരുന്നു.

ഉഷ്ണമേഖലയിലേക്കു വടക്കുനിന്നും തെക്കുനിന്നും കാററ് ഊതുന്നു. ഈ കാററുകളാണ് വാണിജ്യവാതങ്ങളെന്നു പറയുന്ന കാററുകൾ. യൂറോപ്യൻകപ്പല്ക്കാരാണ് ഈ പേരുകൾ കൊടുത്തതു്. വെസ്റ്റ് ഇൻഡീസിലേക്കുള്ള ക

പ്പലുകളുടെ പ്രയാണത്തിന്ന വടക്കുകിഴക്കൻ വാണിജ്യവാതങ്ങഠം സൌകൎയ്യമുണ്ടാക്കിക്കൊടുത്തു. മദ്ധ്യരേഖയുടെ വടക്കുള്ള കാററിന്ന വടക്കുകിഴക്കൻകാററെന്നും, തെക്കുള്ള കാററിന്ന തെക്കുകിഴക്കൻകാററെന്നും പേർ.

ഈ കാററുകഠം ക്രമമായും സ്ഥിരമായും ഊതുന്നു. എന്നാൽ മുൻപറഞ്ഞ അമച്ച്വഖണ്ഡങ്ങഠം കാലത്തിന്നനുസരിച്ചു മാറുന്നതത്രെ. നമ്മുടെ മഴക്കാലത്തു സൂൎയ്യൻ കൎക്കിടകരേഖയുടെ തലയ്ക്കുമീതെയാണ്; അതുകൊണ്ടു കാററു സൂൎയ്യനെ അനുഗമിക്കുന്നു.

ശീതോഷ്ണമേഖലയിലെ കാററുകളെ എതിർവാണിജ്യവാതങ്ങളെന്നു പറയുന്നു. വടക്കുഭാഗത്ത് ഈ കാററുകഠം അധികമായും തെക്കുപടിഞ്ഞാറൻഭാഗത്തുനിന്നും തെക്കുഭാഗത്തു വടക്കുപടിഞ്ഞാറൻഭാഗത്തുനിന്നുമാണ് ഊതുന്നത്. ഈ കാററുകഠക്കു പടിഞ്ഞാറൻ കാററുകളെന്നു പേർ. അവ വാണിജ്യവാതങ്ങളെപ്പോലെ ക്രമമായൊ സ്ഥിരമായൊ ഊതുന്നില്ല. ഈ കാററുകഠക്കു ദക്ഷിണാൎദ്ധഗോളത്തിലാണ് ശക്തിയധികം. ശക്തിയുടെ ഊക്കു കാരണം 40_50 എന്നീ അക്ഷരേഖകഠക്കുള്ളിൽ അവയെ റോറിങ്ങ് ഫോട്ടീസ് എന്നു വിളിക്കുന്നു.

ധ്രുവപ്രദേശത്തുനിന്നും അതിശീതമായ ഒരു കാററ് ഊതുന്നു. ആ കാററുകളെ തടുപ്പാൻ മലകളില്ലെങ്കിൽ അവ കാരണം കാലാവസ്ഥ വളരെ ശീതകരമാകാൻ വഴിയുണ്ടു്.

പകൽസമയത്തു കര വെള്ളത്തേക്കാളധികം വേഗം ചൂടു പിടിക്കുന്നു. അതുകൊണ്ടു കരഭാഗത്തെ വായുവിന്നും

ചൂടു പാറുന്നു. ചൂടുപററിയ വായു ഘനം കുറഞ്ഞു് ആകാശത്തിൽ ഉയരുന്നു. അപ്പോാറം സമുദ്രത്തിൽനിന്നു തണുത്ത കാററു് ഊതുന്നു. മോൺസൂൻ എന്നു പറയുന്ന വർഷവാഹിനിക്കാററിൻെറ ആവിർഭാവം ഇതാണു്. ഉഷ്ണകാലത്തു കരയിലെ വായു ചൂടുപിടിച്ചു് ആകാശത്തിൽ ഉയരുന്നു. അതിനു കാലവാതമെന്നാണു പറയേണ്ടതു്. മഴക്കാലത്തു സാധാരണയായി ഊതുന്ന കാററിനെയാണു് മോൺസൂൻ എന്നു പറയുന്നതു്. ഇന്ത്യയിലെ കഥ നോക്കുക. ഇന്ത്യയിലെ വേനൽക്കാലത്തു സൂര്യൻ കർക്കിടകരേഖയിന്മേലാണു്. അപ്പോറം സിന്ധുഗംഗാതാഴ്വരയിലെ വായുവിനു് അത്യധികമായ ചൂടു തട്ടുന്നു. ഈ സമയത്തു വടക്കുകിഴക്കൻവാണിജ്യവാതങ്ങറം അഥവാ വടക്കുകിഴക്കൻ മോൺസൂൻ വീശുന്നതാണു്. എന്നാൽ ഇന്ത്യയിലെ ചൂടു വായുവിൻെ പുറപ്പാടുകൊണ്ടു് ഈ മോൺസൂൻ തീരെ തിരിഞ്ഞുപോകുന്നു. അതുകൊണ്ടു് അതു തെക്കുപടിഞ്ഞാറൻ മോൺസൂനായ്ത്തീരുന്നു. ഈ പരിണാമത്തോടുകൂടി ഇടിയും പുറപ്പെടുന്നു. ഈ മോൺസൂൻ കാററുകറംക്കു മലനിരകറംക്കു് എതിരായി ഊതാനാണു് എളുപ്പം. ചൈനയിൽ കര വടക്കുപടിഞ്ഞാറുഭാഗത്തും സമുദ്രം തെക്കുകിഴക്കുമാകുന്നു.

അതുകൊണ്ടു മോൺസൂൻ വീശുന്നതു തെക്കുകിഴക്കുനിന്നത്രെ. ഇന്ത്യാ, ഇന്തോചൈന, ചൈന, വടക്കുപടിഞ്ഞാറൻ ആസ്ത്രേലിയ എന്നിവിടങ്ങളിലാണു മോൺസൂൻ പ്രധാനമായി വീശുന്നതു്. ഭൂമിയുടെ മററു ഭാഗങ്ങളിലും മോൺസൂൻ കാററുകളില്ലെന്നില്ല.

ഉയരമേറിയ മലകൾ, മരുഭൂമികൾ എന്നിവ ഉള്ള തുകൊണ്ടു ചില സ്ഥലങ്ങളിൽ പ്രത്യേകമായ കാററുകളു ണ്ടായേക്കാം. സഹാറയിൽനിന്നു് ഊതുന്ന സിറോക്കൊ ഒരു ഉദാഹരണമത്രെ.

---

അദ്ധ്യായം 3.

## സൂര്യോഷ്ണം—സമുദ്രപ്രവാഹങ്ങൾ.

---

ചൂടുള്ള പ്രദേശങ്ങളിൽനിന്നു് ഊതുന്ന കാററു് അതു പോകുന്ന പ്രദേശങ്ങളിലേക്കു ചൂടു വഹിച്ചുകൊണ്ടു പോകുന്നുവെന്നു നാം കണ്ടുവല്ലോ. ഇന്ത്യാരാജ്യത്തുള്ള തെക്കുപടിഞ്ഞാറൻ മോൺസൂൻ സാമാന്യം ഉഷ്ണമുള്ള ഒരു കാററാണു്.

സമുദ്രത്തിലെ ജലവും ഇങ്ങിനെ ചൂടിനെ സ്ഥലമാററം ചെയ്യുന്നു. ഒരു സ്ഥലത്തുകൂടി യാത്രചെയ്യുമ്പോൾ കപ്പൽ മററൊരു സ്ഥലത്തുകൂടി യാത്രചെയ്യുന്നതിലധികം വേഗം സഞ്ചരിക്കുന്നുവെന്നു കപ്പല്ക്കാർ പണ്ടു കണ്ടറിഞ്ഞിരുന്നു. സമുദ്രത്തിലെ ജലവും പ്രവഹിച്ചുകൊണ്ടിരിക്കുന്നുവെന്നു് ആധുനികശാസ്ത്രജ്ഞന്മാർ പ്രസ്താവിക്കുന്നു. ഈ പ്രവാഹങ്ങളിൽ ചിലവ ഇന്ത്യയിലെ നദികളെല്ലാംകൂടി ചേൎന്നാലുണ്ടാകുന്ന പ്രവാഹത്തെക്കാൾ വലിയവയാണത്രെ. ഈ പ്രവാഹങ്ങൾക്കു് ഒരു കാരണം മുൻ പറഞ്ഞ കാററുകൾതന്നെ.

സമുദ്രജലം ഒഴുകുന്നതിന്നു കാററുകൂടാതേയും കാരണ

ങ്ങളുണ്ട്. തണുത്ത വെള്ളത്തിനു ചൂടുവെള്ളത്തേക്കാളധികം ഘനം കൂടും. സമുദ്രത്തിനു ചുവട്ടിലേക്കു ചെല്ലുംതോറും വെള്ളത്തിനു തണുപ്പു കൂടുതലാണ്. ധ്രുവപ്രദേശത്തുള്ള സമുദ്രത്തിലെ തണുപ്പുവെള്ളം ചുവട്ടിലേക്കു താഴുന്നു; മദ്ധ്യരേഖാപ്രദേശത്തു ചൂടുവെള്ളം പൊന്തുന്നു. അതുകൊണ്ടു മദ്ധ്യരേഖയിൽനിന്നു ധ്രുവപ്രദേശങ്ങളിലേക്ക് ഒരു പ്രവാഹവും ധ്രുവപ്രദേശങ്ങളിൽനിന്നു മദ്ധ്യരേഖയിലേക്കു സമുദ്രത്തിന്നടിയിൽക്കൂടി മറെറാരു പ്രവാഹവും സംഭവിക്കുന്നു. ശുദ്ധജലത്തിന് ഉപ്പുവെള്ളത്തോളം ഘനമില്ല. ജലപ്രവാഹത്തിന്ന് ഇതും ഒരു കാരണമാണ്. ഭൂമിയുടെ ഭ്രമണം കാരണം പ്രവാഹത്തിൻെറ ഗതിയിൽ വ്യത്യാസം വരുന്നുണ്ട്. വടക്കെ അദ്ധഗോളത്തിൽ മദ്ധ്യരേഖാപ്രദേശത്തേക്ക് ഒഴുകുന്ന ഒരു പ്രവാഹം വലത്തോട്ടു തിരിയുന്നു. ധ്രുവപ്രദേശത്തെ ലക്ഷ്യമാക്കി പ്രവഹിക്കുന്ന ജലവും വലത്തോട്ടു ചായുന്നു. തെക്കെ അദ്ധഗോളത്തിലെ സ്ഥിതി മുൻപറഞ്ഞതിനു വിപരീതമാണ്.

മദ്ധ്യരേഖയുടെ വടക്കുഭാഗത്തു കിടക്കുന്ന സമുദ്രത്തിലെ ജലം ഒരു വാച്ചിൻെറ കൈകൾ തിരിയുന്നപോലെയാണു പ്രവഹിക്കുന്നത്. ഇന്ത്യാസമുദ്രത്തിൽ തെക്കുപടിഞ്ഞാറൻ മോൺസൂൻ ഊതുമ്പോൾ മാത്രമേ ഇപ്രകാരം സംഭവിക്കയുള്ളു. വടക്കുകിഴക്കൻ മോൺസൂൻ കാലത്തു പ്രവാഹഗതി മുൻപറഞ്ഞതിന് വിപരീതമായ തരത്തിലാണ്. മദ്ധ്യരേഖയുടെ തെക്കുള്ള സമുദ്രത്തിലെ ജലം വാച്ചിൻെറ കൈകൾക്ക് എതിരായവിധം പ്രവഹിക്കുന്നു. അവിടത്തെ പടിഞ്ഞാറൻകാററുതന്നെയാണ് അതിനു കാരണം.

വടക്കെ അത്ലാന്തികസമുദ്രത്തിലെ പ്രവാഹങ്ങൾ — ആഫ്രിക്കയുടെ വടക്കുപടിഞ്ഞാറൻ തീരത്തുനിന്ന് ഊതുന്ന വടക്കുകിഴക്കൻ വാണിജ്യവാതം രണ്ടു സമുദ്രപ്രവാഹത്തിന്റെ ജനയിതാവാണ്. അവയിൽ വടക്കോട്ടു പോകുന്നതിനെ വടക്കൻ മദ്ധ്യരേഖാപ്രവാഹമെന്നും വിളിക്കുന്നു. വടക്കൻപ്രവാഹം അത്ലാന്തികസമുദ്രം തരണംചെയ്തു തെക്കെ അമേരിക്കയുടെ വടക്കുകിഴക്കൻതീരത്തെത്തുന്നു. അവിടെ വെസ്റ്റ് ഇൻഡീസ്ദ്വീപുകൾ അതിനെ രണ്ടായി പിളക്കുന്നു. പ്രവാഹത്തിലധികഭാഗവും ഫ്ളോറിഡ അർദ്ധദ്വീപിലേക്കാണ് ഒഴുകുന്നത്. മററെ ഭാഗം ദ്വീപുകളിൽ കടന്ന് മെക്സിക്കൊ ഉൾക്കടലിൽ പ്രവേശിച്ച് അവിടെനിന്ന് ബഹിർഗമിക്കുന്നു. പ്രവാഹവേഗം മണിക്കൂറിൽ നാലുനാഴികയാണ്. പിന്നെ അതു മററഭാഗത്തോടു ചേന്നു ഗൾഫ് സ്ട്രീം ആയിത്തീരുന്നു. ഈ ഗൾഫ് സ്ട്രീം ഐക്യനാടുകളുടെ കിഴക്കെ തീരത്തുകൂടി ഒഴുകി കിഴക്കോട്ടു തിരിയുന്നു. തദനന്തരം അതു തണുത്ത് ആഴം കുറഞ്ഞതായിത്തീരുന്നു. അപ്പോൾ അതിന് അത്ലാന്തികഡ്രിഫ്ട് എന്നു പേർ. അതിന്റെ ഒരു ശാഖ നോർവെ തീരത്തുകൂടി ഉത്തരധ്രുവസമുദ്രത്തിലേക്കും; മറേറശാഖ തെക്കോട്ടു തിരിഞ്ഞു സ്പെയിനിന്റെ തീരത്തുകൂടി വടക്കൻ മദ്ധ്യരേഖാപ്രവാഹത്തിലേക്കൊഴുകുന്നു.

സമുദ്രപ്രവാഹങ്ങളിൽവച്ച് ഏററവും പ്രധാനമായവ ഗൾഫ്സ്ട്രീമും വടക്കൻ അത്ലാന്തിക ഡ്രിഫ്ടും ആകുന്നു. ഇവ രണ്ടുംകൂടി അത്ലാന്തികസമുദ്രത്തിന്റെ വ

ടക്കുഭാഗം വഴിയായി അനവധി ചൂട്ടവെള്ളം അത്ലാന്തികസമുദ്രത്തിൽനിന്ന് കൊണ്ടുപോകുന്നുണ്ട്. സൂര്യ്യനിൽനിന്ന് ഇന്ത്യയിലാകെ കിട്ടുന്നത്ര ചൂട്ട ഗൾഫ്സ്റ്റ്രീമിൽ ഉണ്ടത്രെ. ഈ ചൂട്ടവെള്ളമാസകലം പടിഞ്ഞാറൻ യൂറോപ്പിൻെറ തീരത്തെത്തുന്നില്ല. അവിടെ ഊതുന്ന പടിഞ്ഞാറൻ, തെക്കുപടിഞ്ഞാറൻ എന്നീ കാററുകൾമൂലം ബ്രിട്ടീഷുദ്വീപുകളിലേക്കും യൂറോപ്പിൻെറ അത്ലാന്തികതീരത്തേക്കും അനവധി ചൂട്ടപോകുന്നുണ്ട്. ഈ ഗൾഫ്സ്റ്റ്രീമും അത്ലാന്തിക ഡ്രിഫ്ട്ടും ഉണ്ടായിരുന്നില്ലെങ്കിൽ യൂറോപ്പിലെ കാലാവസ്ഥ ഇന്നത്തേക്കാളധികം തണുത്തിരിക്കുമായിരുന്നു.

ബഫിൻ ഉൾക്കടലിൽനിന്നു പുറപ്പെടുന്ന ഒരു പ്രവാഹമാണ് ലബ്രഡോർ പ്രവാഹം. അതു ലബ്രഡോർ തീരം വഴി ന്യൂഫൌണ്ട്ലണ്ടിനെ ചുററി ഗൾഫ്സ്ട്രീമിനും കരയ്ക്കും മദ്ധ്യേയായി ഒഴുകുന്നു. ഈ പ്രവാഹത്തിൽ മഞ്ഞിൻകട്ടകളുണ്ട്. അതുകൊണ്ട് ലബ്രഡോർതീരത്തു യാതൊരു വിളവും ഉണ്ടാകുന്നില്ല; സെൻറ് ലോറൻസിൻെറ മുഖത്തു കൊല്ലത്തിൽ വളരെ കാലത്തേക്കു കപ്പലുകൾക്കു പ്രവേശിപ്പാൻ സൌകര്യ്യമില്ല.

ഉത്തരപസിഫിക്ക് പ്രവാഹങ്ങൾ—ഇവിടത്തെ ജലപ്രവാഹങ്ങളുടേയും ഗതി വാച്ചിൻെറ കൈകളുടെ ഗതിപോലെത്തന്നെ. ഗൾഫ്സ്റ്റ്രീമിനു തുല്യമായതാണ് ഇവിടത്തെ കുറൊസിവൊ. ഈ പ്രവാഹം വടക്കെ അമേരിക്കയുടെ വടക്കുപടിഞ്ഞാറൻ തീരത്തേക്ക് അനവധി ചൂട്ട കൊണ്ടുപോകുന്നുണ്ട്. വാങ്കുവർ ദ്വീപിലാണ്

ഈ പ്രവാഹം എത്തുന്നതു്. അതിലൊരുഭാഗം വടക്കോട്ടു തിരിയുന്നു. എന്നാൽ അതിലധികഭാഗവും തീരത്തുകൂടി തെക്കോട്ടു പ്രവഹിച്ചു പടിഞ്ഞാട്ടു ചരിഞ്ഞു ശാന്തസമുദ്രത്തിലെ വടക്കൻമദ്ധ്യരേഖാപ്രവാഹത്തോടു ചേരുന്നു. വടക്കെ അമേരിക്കയുടെ വടക്കുപടിഞ്ഞാറൻ തീരത്തേക്കു് ഈ പ്രവാഹം അനവധിചൂടുകൊണ്ടുവരുന്നുണ്ടു്. അതുകൊണ്ടു ശീതകാലത്തു് അത്‌ലാന്തികതീരവും ശാന്തസമുദ്രതീരവും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. അത്‌ലാന്തികതീരമാസകലം മഞ്ഞു് മൂടിക്കിടക്കുന്നതത്രെ.

അത്‌ലാന്തികസമുദ്രത്തിലെ ലബ്രഃഡോർ പ്രവാഹത്തിനു സമമായി ശാന്തസമുദ്രത്തിലും ഒരു പ്രവാഹമുണ്ടു്. ഒക്കോടക്സ് കടൽ, ആമൂർനദി, വ്ളാഡിവാസ്റ്റക്കുതുറ എന്നിവ വർഷക്കാലത്തു മഞ്ഞുകൊണ്ടു മൂടപ്പെട്ടു കിടക്കുന്നു. ആ സമയത്തു യൂറോപ്പിൻെറ പടിഞ്ഞാറെ തീരമോ അമേരിക്കയുടെ പടിഞ്ഞാറെ തീരമൊ മഞ്ഞുകൊണ്ടു മൂടപ്പെടുന്നതല്ല.

ദക്ഷിണപസിഫിക്ക് പ്രവാഹങ്ങൾ— ഇവിടത്തെ ചെറുപ്രവാഹം എത്രയും ശക്തിമത്തായതത്രെ. അതു തെക്കെ അമേരിക്കയുടെ തീരത്തുകൂടി വടക്കോട്ടൊഴുകുന്നു. തദനന്തരം അതു് എടത്തോട്ടു തിരിഞ്ഞു് ശാന്തസമുദ്രത്തിലെ ദക്ഷിണമദ്ധ്യരേഖാപ്രവാഹത്തോടു ചേരുന്നു.

ആസ്ത്രേലിയയുടെ പസിഫിക്ക് തീരത്തു തെക്കോട്ടൊഴുകുന്ന ഒരു പ്രവാഹമുണ്ടു്.

തെക്കൻ അത്‌ലാന്തികസമുദ്രപ്രവാഹം— ദക്ഷിണ

മദ്ധ്യരേഖാപ്രവാഹം—ഈ സമുദ്രം കടന്നു തെക്കെ അമേരിക്കയുടെ തീരത്തെത്തുന്നു. തദനന്തരം അതു ചൂടുള്ള ബ്രസീൽപ്രവാഹമായി പരിണമിക്കുന്നു. ഈ പ്രവാഹം ഭൂഖണ്ഡത്തിൻെറ തെക്കെ അററത്ത് എത്തുന്നതിനുമുമ്പ് അതു കിഴക്കോട്ടു തിരിയുന്നു. തെക്കെ ആഫ്രിക്കയുടെ തീരത്തെത്തിയാൽ അതു വടക്കോട്ടു തിരിഞ്ഞു ബെങ്കുലപ്രവാഹമായ്ത്തീരുന്നു. തദനന്തരം അതു തെക്കൻ മദ്ധ്യരേഖാപ്രവാഹത്തോടുതന്നെ ചേരുന്നു.

ഹിന്തുസമുദ്രപ്രവാഹങ്ങൾ—ഇതിൻെറ തെക്കുഭാഗത്തു് തെക്കൻമദ്ധ്യരേഖാപ്രവാഹം ആസ്ത്രേലിയയിൽനിന്നു് മഡഗാസ്കറിലേക്കു കടന്നു് ആഫ്രിക്കയുടെ തെക്കെ അററത്തെത്തുന്നു. പിന്നെ അതു് കിഴക്കോട്ടു പ്രവഹിച്ചു് ആസ്ത്രേലിയയുടെ പടിഞ്ഞാറു തീരത്തെത്തി വടക്കോട്ടു തിരിയുന്നു. ഹിന്തുസമുദ്രത്തിൻെറ വടക്കുഭാഗത്തു വടക്കൻ മദ്ധ്യരേഖാപ്രവാഹം ജാവയിൽനിന്നു മഡഗാസ്കറിലേക്കു് കടക്കുന്നു. തദനന്തരം ആഫ്രിക്കയുടെ തീരത്തുകൂടി അതു വടക്കോട്ടു തിരിയുന്നു. തെക്കുപടിഞ്ഞാറൻ മോൺസൂൻ ഊതുന്നസമയത്തു് ഈ പ്രവാഹം അറേബിയയുടെ തീരത്തുകൂടി ഇന്ത്യയുടെ പശ്ചിമതീരംവഴി കിഴക്കുഭാഗത്തേക്കു കടക്കുന്നു. അതിന്നു് അക്കാലത്തെ തെക്കൻകാററിൻേറയും തെക്കുപടിഞ്ഞാറൻകാററിൻേറയും സഹായമുണ്ടു്.

സമുദ്രത്തിൽനിന്നു കരയിലേക്കു് ഊതുന്ന കാററിൽ ജലബാഷ്പമുണ്ടായിരിക്കുമെന്നു നമുക്കറിയാം. എന്നാൽ ഈ കാററു തണുത്ത ഒരു ജലപ്രവാഹത്തിനു മീതെ ഊതു

ന്നതായാൽ അതിൽ ജലബാഷ്പം കുറയുവാനിടയുണ്ട്. തെക്കെ അമേരിക്ക, തെക്കെ ആഫ്രിക്ക, ആസ്ത്രേലിയാ എന്നീ വൻകരകളുടെ പടിഞ്ഞാറെ തീരത്തു ശീതജലപ്രവാഹമാണുള്ളത്. അതുകൊണ്ട് അവിടെ മഴ ദുല്ലഭമത്രെ. തെക്കെ അമേരിക്കയുടെ ശാന്തസമുദ്രതീരം, ആഫ്രിക്കയിലെ അത്ലാന്തികതീരത്തിൻെറ ദക്ഷിണഭാഗം, ആസ്ത്രേലിയയിലെ പടിഞ്ഞാറൻതീരം എന്നിവിടങ്ങളിൽ മഴ ദുല്ലഭമാകാൻ കാരണം ഇതത്രെ. ഇവിടങ്ങളിൽ ചിലേടം മരുഭൂമിയുംകൂടിയാണ്. കനഡയുടെ പശ്ചിമതീരത്തു പൂർവ്വതീരത്തേക്കാളധികം മഴയുണ്ട്. യൂറോപ്പിൻെറ പശ്ചിമതീരത്ത് ഏഷ്യയുടെ കിഴക്കെ തീരത്തേക്കാളധികം മഴയുണ്ടാകാനും ഈ പ്രവാഹങ്ങൾതന്നെ കാരണം.

ലോകത്തിലെ ചൂട് സമാനമാക്കുന്നതിനു ജലപ്രവാഹങ്ങൾ ഉപകരിക്കുന്നു. ചെങ്കടലിൽ പ്രവാഹങ്ങളില്ലാത്തതിനാൽ ആ കടലിലെ ചൂട ദുസ്സഹമത്രെ.

---

അദ്ധ്യായം 4.

## വാതങ്ങളും മഴയും.

---

ദ്രവരൂപത്തിലിരിക്കുന്ന വെള്ളം ബാഷ്പമായി പരിണമിക്കുന്നു. നിങ്ങളുടെ ശ്വാസത്തിൽ ജലബാഷ്പമുണ്ട്. തണുപ്പുള്ള ഒരു ദിവസം നിങ്ങൾ ഒരു മുഖക്കണ്ണാടിയെടുത്ത് അതിന്മേൽ ഊതിനോക്കുക. അതു പെട്ടന്നു മങ്ങുന്നതു കാണാം.

ആകാശത്തിൽ നിങ്ങൾ കാണുന്ന മേഘങ്ങളും ഏതാണ്ടു് ഈ തരത്തിലുണ്ടായവയാണു്. ഭൂമിയുടെ ഉപരിഭാഗത്തുനിന്നു ചൂടുള്ളതും ബാഷ്പം നിറഞ്ഞതുമായ വായു ആകാശത്തിൽ ഉയരുന്നു. ഈ ജലബാഷ്പമാണു മേഘമായിത്തിരുന്നതു്. മേഘങ്ങൾ ചെറിയ ജലബിന്ദുക്കളാണു്. ചെറിയ ബിന്ദുക്കൾ വലുതായി മഴയായി പെയ്യുന്നു.

രാത്രികാലത്തു ഭൂമിക്കു് അതിനുമീതെയുള്ള വായുവേക്കാളധികം തണുപ്പുണ്ടായിയെന്നു വന്നേക്കാം. അതുകൊണ്ടു വായുവിലുള്ള ജലബാഷ്പം തണുത്തു ഭൂമിയുടെ ഉപരിഭാഗത്തു പതിക്കുവാൻ വഴിയുണ്ടു്. അതാണു് അതിരാവിലെ ഭൂമിയും തൃണാദികളും നനഞ്ഞുകാണുന്നതു്. ഇംങ്ങിനെയുള്ള നനവിനാണു ഡ്യൂ എന്നു പറയുന്നതു്. മേഘങ്ങളില്ലാത്ത രാത്രിയാണു ഡ്യൂ അധികമായുണ്ടാകുക.

ബാഷ്പത്തിനു തണുപ്പുതട്ടി അതു ജലരൂപമായിത്തിരുകയും ഭൂമിയിൽ പതിക്കാതിരിക്കയും ചെയ്യുന്നതിനു മിസ്റ്റ് എന്നോ ഫോഗെന്നോ പറയുന്നു. വാസ്തവം പറയുന്നതായാൽ, നിലത്തിന്നരികെയുള്ള മേഘമാനു മിസ്റ്റ്. ഫോഗിൽ ജലബിന്ദുക്കൾ മിസ്റ്റിലേത്തേക്കാൾ ചെറിയവയായിരിക്കും.

മഴയുണ്ടാകുന്നതിനു രണ്ടു സംഗതികൾ കൂടിയേ കഴിയൂ എന്നിരിക്കുന്നു. അവയിൽ ഒന്നു ബാഷ്പസമ്പൂൎണ്ണമായ വായുവും, മറേറതു ബാഷ്പം ജലമാകാനുള്ള ഉപകരണവുമാകുന്നു. മദ്ധ്യരേഖാപ്രദേശത്തു വെള്ളം വളരെ വേഗം ബാഷ്പമായിത്തീരുന്നു. സാധാരണ വായുവേക്കാൾ ഘനംകുറഞ്ഞ ജലബാഷ്പം ആകാശത്തിൽ ഉയരുന്നു. അ

ങ്ങിനെ ഉയരുന്ന ബാഷ്പം വേഗം തണുത്തു മഴ പെയ്യുന്നു. മദ്ധ്യരേഖാപ്രദേശത്തു വളരെയധികം മഴ പെയ്യുവാൻ ഒരു കാരണം ഈ ബാഷ്പാധിക്യംതന്നെ.

ഒരു സ്ഥലത്തെ മഴയ്ക്കു പ്രധാനകാരണങ്ങളായി കാണുന്ന സംഗതികൾ കാററിൻെറ ഗതിയും മലകളുടെ സ്ഥാനവുമാകുന്നു. ചൂടുള്ള കാററു തണുപ്പുള്ള ഒരു പ്രദേശത്തേക്കു ഊതുമ്പോൾ ജലബാഷ്പം വർഷമായി പരിണമിക്കുന്നു. വാണിജ്യവാതങ്ങൾ വർഷവാഹിനിക്കാററുകളല്ല; വാണിജ്യവാതങ്ങൾക്കു എതിരായി ഊതുന്ന കാററുകൾ വർഷവാഹിനിക്കാററുകളാണുതാനും.

വർഷവാഹിനിക്കാററു മലംപ്രദേശത്തെത്തിയാൽ അതു മുകളിലേക്കു ഉയരുന്നു. അങ്ങിനെ ഉയരുന്നതിൽ കാററു തണുക്കുന്നു; മഴ പെയ്യുന്നു. വടക്കുപടിഞ്ഞാറൻ വർഷവാഹിനിക്കാററുകൾ കാരണം പശ്ചിമഘട്ടത്തിൽ സുലഭമായി മഴയുണ്ടാകുന്നു. ഹിമാലയത്തിലും മഴ ഉണ്ടാകാൻ ഈ കാററുതന്നെയാണു കാരണം.

പസിഫിക്കു സമുദ്രത്തിൽനിന്നു മോൺസൂൻകാററു ഊതുന്നതും ഇക്കാലത്തുതന്നെ. അതുകൊണ്ടു സയാം, കൊച്ചിൻ-ചൈന, ചൈന, മംഗോളിയാ, ജപ്പാൻ എന്നിവിടങ്ങളിൽ മഴയുണ്ടാകുന്നതും അപ്പോഴത്രെ.

ആഫ്രിക്കയിലെ മദ്ധ്യരേഖാപ്രദേശത്തും അക്കാലത്തുതന്നെയാണു മഴ സമൃദ്ധിയായി പെയ്യുന്നതു്.

വടക്കെ അമേരിക്കയിലെ മെക്സിക്കൊ ഉൾക്കടലി

ലും നമ്മുടെ മഴക്കാലത്തത്രെ മഴപെയ്യുന്നത്. വടക്കുകിഴക്കൻ വാണിജ്യവാതങ്ങൾ അന്നു വെസ്റ്റ് ഇൻഡിസ്സിലും മദ്ധ്യാ അമേരിക്കയിലും ഊതുന്നു. എന്നാൽ ഈ കാറ്റ് ഐക്യനാട്ടുകളിലേക്ക് ആകർഷിക്കപ്പെടുന്നു. അതുകൊണ്ടാണു മെക്സിക്കൊ ഉൾക്കടലിലും മററും ആ സമയത്തു മഴപെയ്യുന്നത്.

ലോകത്തിൽ എവിടേയും മഴ ഒരുപോലെയല്ല പെയ്യുന്നത്. സിന്ധുഗംഗാതടം, കിഴക്കെ ആഫ്രിക്ക, അമേസോൺതടം, മെക്സിക്കൊ, മദ്ധ്യാഅമേരിക്ക, ഉഷ്ണമേഖലയിലെ ദ്വീപുകൾ എന്നിവിടങ്ങളിൽ മഴ വളരെയധികമാണ്. തെക്കെ അമേരിക്കയിലെ പ്രയറികൾ, യാനോസ്, പാമ്പാസ് എന്നിവിടങ്ങളിൽ മിതവർഷമാണ്. സഹാറ, രാജപുത്രസ്ഥാനം, പടിഞ്ഞാറൻ ആസ്ത്രേലിയയിലെ മരുഭൂമി, ഗോബി, റഷ്യയിലെ ടൂൺഡ്രകൾ, തെക്കെ അമേരിക്കയിലെ റാന്നകൾ, പാററഗോണിയ എന്നിവിടങ്ങളിൽ മഴ ദുർല്ലഭമാണ്. മഴയുടെ ന്യൂനാധിക്യത്തിനു കാരണം മലകളുടെ സ്ഥാനം, കാററുകളുടെ ഗതി എന്നിവയാണെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലൊ.

മഴ അളക്കുന്നതിനുള്ള യന്ത്രത്തിനു വർഷമാപകയന്ത്രമെന്നു പേർ. ഒരു സ്ക്വയർ ഇഞ്ച് സ്ഥലത്തു പെയ്യുന്ന മഴവെള്ളത്തെയാസകലം സംഭരിക്കുക. അങ്ങിനെ സംഭരിക്കുന്ന വെള്ളം ആവിയായി പരിണമിക്കാതിരിക്കട്ടെ. ദിവസംതോറും കൃത്യസമയത്തു വെള്ളം അളന്നുനോക്കുക. അങ്ങിനെ വർഷക്കാലമാസകലം അഥവാ കൊല്ലമാസകലം ചെയ്യുക. അന്നന്നു കിട്ടുന്ന തുക കുത്തിവയ്ക്കു

ക. ആ തുകയെ കൂട്ടിയാൽ കിട്ടുന്ന സംഖ്യ ഒരു പ്രത്യേക സ്ഥലത്തു പെയ്യുന്ന മഴയുടെ തോതിനെ കാണിക്കുന്നതായിരിക്കും.

അടിമുതൽ കഴുത്തുവരെ സമവൃത്തമായ ഒരു കുപ്പി എടുക്കുക. അതിൻെറ വ്യാസവും പരിധിയും ഇന്നതെന്നു നമുക്കറിവുണ്ടായിരിക്കണം. എന്നാൽ മാത്രമേ അതിൻെറ വിസ്താരമിന്നതെന്നു തിട്ടപ്പെടുത്തുവാൻ സാധിക്കയുള്ളു. ഒരു സ്ക്വയർ ഇഞ്ചു വിസ്താരമുള്ള കുപ്പിയെടുക്കുന്നതാണു നല്ലതു്. അതിൽ വീഴുന്ന വെള്ളം ആവിയായിപ്പോകാതെ സൂക്ഷിക്കണം. അതിൻെറ വായിൽ കൃത്യമായി ഒതുങ്ങുന്ന ഒരു പാത്രവും ആവശ്യമാണു്. കുപ്പിയിന്മേൽ ഔൺസ് ഗ്ലാസിന്മേലെന്നപോലെ ഇഞ്ചോ മറ്റൊ കുറിക്കുന്നതു നന്നു. ഇത്രയും സാധനങ്ങൾ സമ്പാദിച്ചാൽ റെയിൻഗേജായി. മഴവെള്ളം പ്രതിബന്ധമില്ലാതെ ഈ കുപ്പിയ്ക്കകത്തേക്കു് ഇറങ്ങുവാൻ സൌകര്യമുള്ളിടത്തു് ഈ യന്ത്രം വയ്ക്കുക. ദിവസംതോറും അതിൽ വീഴുന്ന വെള്ളം അളന്നുനോക്കി കണക്കാക്കുക.

ഇത്തരത്തിലുള്ള വർഷമാപകയന്ത്രം നമ്മുടെ രാജ്യത്തുതന്നെ പലേ സ്ഥലത്തും കാണാം.

---

## അദ്ധ്യായം 5.

## ആഫ്രിക്ക.

### യൂറോഷ്യയിലെ സ്ഥാനം.

---

ആഫ്രിക്കയിൽ ഭൂലോകത്തിലെ ജനങ്ങളിൽവച്ചു്

ഏറ്റവും അപരിഷ്കൃതരായ ചിലർ വസിച്ചുവരുന്നുണ്ടെന്നു നമുക്കറിയാം. ഏഷ്യയിലാണു ഹിന്ദുമതം, ബുദ്ധമതം, ക്രിസ്തുമതം, മുഹമ്മദുമതം എന്നീ ലോകമതങ്ങൾ ജാതമായിട്ടുള്ളതു്. ശാസ്ത്രജ്ഞന്മാരുടെ ആവാസപ്രദേശമാണു യൂറോപ്പു്. ഇത്തരത്തിലുള്ള വല്ല ശ്ലാഘ്യതയും ആഫ്രിക്കയ്ക്കുണ്ടോ? ഇല്ല. അതുകൊണ്ടു് ഈ ഖണ്ഡത്തെ അജ്ഞാതഖണ്ഡമെന്നും, അന്ധഖണ്ഡമെന്നും മററും പറയുന്നു. ഇങ്ങിനെ ലോകഖണ്ഡങ്ങളിൽ യാതൊരു മാന്യസ്ഥാനത്തിനും ഈ ഖണ്ഡം അർഹതയുള്ളതായിത്തീരാതിരിപ്പാൻ പലേ കാരണങ്ങളുമുണ്ടു്. അവയിൽ രണ്ടെണ്ണമാണു പ്രധാനമായവ. ഒന്നാമതു് അതു നീഗ്രൊ ജാതിക്കാരുടെ ജന്മഭൂമിയത്രെ. രണ്ടാമതു്, അതിനുള്ളിലേക്കു പ്രവേശിപ്പാൻ വളരെ ഞെരുക്കമാണു്. അറബികൾ വളരെ കാലമായി ആഫ്രിക്കയുടെ തീരത്തുള്ള തുറമുഖങ്ങളിൽ വ്യാപാരം ചെയ്യുന്നുണ്ടെന്നുള്ളതു വാസ്തവംതന്നെ. ലോകത്തിലെ പഴയ രാജ്യങ്ങളിലൊന്നാണു് ഈജിപ്തു് എന്ന സംഗതിയും വിസ്മരിക്കത്തക്കതല്ല. ആര്യന്മാർ ഇന്ത്യയിൽ പ്രവേശിക്കുന്നതിനു മുമ്പുതന്നെ ഈജിപ്തുകാർ പരിഷ്കൃതരായിരുന്നു. ചെങ്കടൽതീരം അറബികൾക്കു സുപരിചിതമായിരുന്നു. എങ്കിലും, ആഫ്രിക്കയുടെ ഉൾഭാഗം അമേരിക്ക കണ്ടുപിടിച്ചിട്ടുംകൂടി അജ്ഞാതമായിത്തന്നെയിരുന്നു.

ഇങ്ങിനെ വരാൻ കാരണമെന്തു്? ലോകത്തിലെ ഏററവും വലിയ മണലാരണ്യം ആഫ്രിക്കയുടെ വടക്കെ അററത്തത്രെ. ആഫ്രിക്കയുടെ മദ്ധ്യഭാഗത്തുനിന്നു ജനങ്ങൾ

വടക്കോട്ടു കടന്നിട്ടില്ല. മദ്ധ്യേഷ്യയിൽനിന്നു് ആൎയ്യന്മാർ യൂറോപ്പിനെ ആക്രമിക്ക ഉണ്ടായിട്ടുണ്ടു്. എന്നാൽ, ആഫ്രിക്കയുടെ മദ്ധ്യഭാഗത്തുനിന്നു ജനങ്ങൾ ഒരിക്കലെങ്കിലും യൂറോപ്പിൽ എത്തീട്ടില്ല. അവൎക്കു കടൽവഴിക്കും യൂറോപ്പിലെത്തുവാൻ സാധിച്ചിട്ടില്ല. എന്തുകൊണ്ടെന്നാൽ അവർ നാവികരായിരുന്നില്ല. യൂറോപ്പിൽനിന്നോ, ഏഷ്യയിൽ നിന്നോ ജനങ്ങൾ ആഫ്രിക്കയുടെ മദ്ധ്യഭാഗത്തു് എത്തിയതുമില്ല. സഹാറയെ തരണംചെയ്വാൻ ഏകമാൎഗ്ഗമേയുള്ളു. അതു് ഒട്ടകമത്രെ. നിൎഭാഗ്യവശാൽ ഒട്ടകം ആഫ്രിക്കയിലെ ഒരു ജീവിയല്ല. അറബിക്കച്ചവടക്കാർ ഒട്ടകങ്ങളെ കൊണ്ടുവന്നതിനുശേഷമേ സഹാറ തരണംചെയ്യപ്പെട്ടുള്ളു. അറബികളാണു മൊറോക്കൊ, ട്രിപ്പൊലി, അബിസീനിയ എന്നീ രാജ്യങ്ങളിൽ ഇപ്പോൾ അധികം.

മരുഭൂമികളില്ലാത്ത സ്ഥലങ്ങളിലും ആഫ്രിക്കയുടെ അകത്തേക്കു കടപ്പാൻ പ്രയാസമാണു്. രാജ്യത്തിനുള്ളിലേക്കു തള്ളിക്കിടക്കുന്ന കടലുകളൊന്നുമില്ല. ഗതാഗതസൌകൎയ്യമുള്ള നദികളും ചുരുക്കംതന്നെ. അതിനുംപുറമെ, കടൽതീരത്തെ ജനങ്ങൾ ഭയവുമാണു്. കരയ്ക്കിറങ്ങുന്ന ജനങ്ങൾക്കു ഭക്ഷണാദികൾ കിട്ടുവാൻ സൌകൎയ്യമില്ലാതെ വരുന്നു. ഭക്ഷണം കിട്ടുവാൻ സൌകൎയ്യമുള്ള ദിക്കിൽ രോഗബാധ ഉണ്ടാകും. ആഫ്രിക്കയിലെ കടൽത്തീരത്തെ യൂറോപ്യന്മാരുടെ ശ്മശാനമെന്നു പറയുന്നു. തീരം കടന്നാലും കഷ്ടപ്പാടിനു കുറവില്ല. അപ്പോൾ പീഠഭൂമികൾ പ്രതിബന്ധങ്ങളായി കാണപ്പെടുന്നു.

ജനങ്ങളും അപരിഷ്കൃതർതന്നെ. നല്ല റോഡുകളോ തീവണ്ടിപ്പാതകളോ ഇല്ല. മഴ പെയ്യുന്ന പ്രദേശങ്ങളിലെ കാടുകളിൽ പ്രവേശിപ്പാൻതന്നെ തരമില്ല. നദികൾക്കരികെയുള്ള ചളിപ്രദേശങ്ങളിലെ കൊതുകടി അസഹ്യമാണ്. മററു സ്ഥലങ്ങളിൽ കാട്ടുമൃഗങ്ങളുടെ ഉപദ്രവമുണ്ടാകും. കോംഗോ താഴ്വര, മദ്ധ്യാഫ്രിക്ക എന്നിവിടങ്ങളിലെ സെററ്സ് ഈച്ച ആപൽക്കരമായ ഒരു ജീവിയാണ്. ആഫ്രിക്കയിലെ ജനങ്ങൾ പുറരാജ്യങ്ങളിലേക്കു പോകയുമില്ല. അടിമക്കച്ചവടത്തിനു കൊണ്ടുപോയിരുന്ന ജനങ്ങളുണ്ട് ആഫ്രിക്കത്തീരം അടുത്തകാലംവരെ വിട്ടിരുന്നവർ.

ഈ ഖണ്ഡം മദ്ധ്യരേഖയുടെ ഇരുഭാഗത്തുമായി കിടക്കുന്നു. ആഫ്രിക്കയുടെ വടക്കെ അററം കാശ്മീരത്തിൻെറ വടക്കെ അററത്തോടു സമാനമായ അക്ഷരേഖയിന്മേലാണു സ്ഥിതിചെയ്യുന്നത്. വടക്കെ അററം മദ്ധ്യരേഖയുടെ എത്ര വടക്കാണോ, തെക്കെ അററം മദ്ധ്യരേഖയുടെ അത്ര തെക്കാണ്. മദ്ധ്യധരണ്യാഴി യൂറോപ്പിനും ആഫ്രിക്കക്കും മദ്ധ്യേ കിടക്കുന്നതുപോലെ ചെങ്കടൽ ആഫ്രിക്കക്കും ഏഷ്യയ്ക്കും മദ്ധ്യേ കിടക്കുന്നു. ആഫ്രിക്കക്കു 11,000,000 ചതുരശ്രനാഴിക വിസ്താരമുണ്ട്. ഭൂഖണ്ഡങ്ങളിൽ വലിപ്പംകൊണ്ട് അതു രണ്ടാമത്തേതാകുന്നു. അതിന്നു് ഇന്ത്യയുടെ 6 ഇരട്ടി വലിപ്പമുണ്ടെന്നു പറയാം. അതു യൂറോപ്പിൻെറ 3 ഇരട്ടി വലുതത്രെ. കടൽത്തീരത്തിനു 19,000 നാഴിക നീളമേയുള്ളു. 20 ഡിഗ്രി പൌരസ്ത്യാക്ഷാംശരേഖ ഭൂഖണ്ഡത്തിൻെറ തെക്കെ അററത്തുകൂടി കടന്നുപോകുന്നു. മഡഗാസ്കർ എന്നൊരു വലിയ ദ്വീപു മാത്രമേ അടുത്തുള്ളു.

## അദ്ധ്യായം 6.

## ഭൂപ്രകൃതി.

സാമാന്യേന പറയുന്നതായാൽ, ഖണ്ഡമാസകലം ഉയൎന്ന പീഠഭൂമിയാണ്. ഈ പീഠഭൂമികളിൽനിന്ന് അവിടവിടെ ചില കൊട്ടമുടികൾ പെട്ടെന്നു പൊന്തുന്നു. ഈ പീഠഭൂമികൾക്കും കടൽത്തീരത്തിന്നും മദ്ധ്യേയുള്ള സ്ഥലം നന്ന വീതികുറഞ്ഞതാണ്. അതുകൊണ്ട് അവിടെ വീതിയേറിയ മൈതാനങ്ങളില്ല. മുൻപറഞ്ഞ കൊട്ടമുടികളെ അധികമായി കാണുന്നതു പീഠഭൂമിയുടെ ബഹിർവക്കത്തത്രെ. എന്നാൽ ചില സ്ഥലങ്ങളിൽ മലകൾ സമുദ്രത്തിൽനിന്നു പെട്ടെന്നു പൊന്തുന്നതുപോലെ കാണാം. വടക്കഭാഗത്തുള്ള പീഠഭൂമികൾക്കു തെക്കഭാഗത്തുള്ളവയോളം പൊക്കമില്ല. ചെങ്കടൽതീരത്തുനിന്നു ഗിനി ഉൾക്കടൽതീരത്തേക്കു വളഞ്ഞ ഒരു വര വരച്ചാൽ അതിന്റെ വടക്കഭാഗത്തു 2,000 അടിയിലധികം ഉയരമുള്ള പ്രദേശം ചുരുക്കമായിരിക്കും. എന്നാൽ തെക്കഭാഗത്തു 2,000 അടിയിൽ കുറഞ്ഞു് ഉയരമുള്ള പ്രദേശമായിരിക്കും ദുല്ലഭം.

ഉത്തരാഫ്രിക്കയിലാണ് അററ്ലസുമലകൾ. അതിന്നു 14,000 അടി പൊക്കമുണ്ട്. അതിന്റെ തെക്കഭാഗത്ത് ഉയരം നന്ന കുറവത്രെ. അററ്ലസുമലകളും ആഫ്രിക്കയിലെ ഇതരമലകളും തമ്മിൽ യാതൊരു ബന്ധവുമില്ല. ഒരു മലനിര ചെങ്കടലിന്റെ പടിഞ്ഞാറുതീരത്തു വടക്കുനിന്നു തെക്കോട്ടു നീണ്ടുകിടക്കുന്നു. മറെറാരുനിര

ഉത്തരാഫ്രിക്കയുടെ മദ്ധ്യത്തിൽ വടക്കുപടിഞ്ഞാറുനിന്നു തെക്കുകിഴക്കോട്ടു നീണ്ടുകിടക്കുന്നു. മറെറാന്നു ഗിനി ഉൾക്കടലിൻെറ ഉത്തരതീരത്തു കിടക്കുന്നു.

ദക്ഷിണാഫ്രിക്കയിൽ പീഠഭൂമിയുടെ ഉയരം ശരാശരി 4,000 അടിയിൽ നന്ന കുറവല്ല. എന്നാൽ പടിഞ്ഞാറുഭാഗത്തു മദ്ധ്യരേഖയുടെ ഇരുവശത്തുമായി അല്പം ഉയരം കുറഞ്ഞ ഒരു പ്രദേശമുണ്ട്. അതു പണ്ടുകാലത്തു് ഒരു കടൽ ആയിരുന്നിരിക്കാം. അതിൻെറ കിഴക്കുഭാഗത്തു് ഉത്തരാഫ്രിക്കയിലെ കിഴക്കെ ഉന്നതതടത്തിനു തുടർച്ചയായി അബിസീനിയ എന്ന ഉന്നതതടം കിടക്കുന്നു. കിലിമാഞ്ചാരോ എന്ന കൊടുമുടിക്കു 17,000 അടിയും കെനിയ എന്ന കൊടുമുടിയ്ക്കു 19,000 അടിയും പൊക്കമുണ്ടു്. ആഫ്രിക്കയിലെ ഏററവും ഉന്നതശിഖരങ്ങൾ ഇവതന്നെ. ഇവ അഗ്നിപർവ്വതങ്ങളാണു്. മുൻപറഞ്ഞ പടിഞ്ഞാറൻ നിമ്നപ്രദേശത്തുനിന്നു കിററംഗ എന്ന അഗ്നിപർവ്വതസമൂഹം ഉയരുന്നു. ഈ സമൂഹം സമുദ്രത്തിൽനിന്നു 7,00 നാഴിക ദൂരത്താത്രെ.

കിഴക്കൻ മലനിര ഖണ്ഡത്തിൻെറ തെക്കെ അററംവരെ നീണ്ടുകിടക്കുന്നു. തെക്കെ അററത്തുള്ള ഡ്രേക്കൻസ്ബർഗ്ഗിനു 10,000_ൽ അധികം അടി ഉയരമുണ്ടു്. പടിഞ്ഞാറൻമലനിരയും തെക്കെ അററംവരെ എത്തുന്നുണ്ടു്.



## അദ്ധ്യായം 7.

## നദികൾ.

മഴ സുലഭമായി പെയ്യുന്ന സ്ഥലത്തുനിന്നാണു നദികൾ ഉത്ഭവിക്കുന്നതു് എന്നു പറയേണ്ടതില്ലല്ലോ.

**നൈൽ.** ആഫ്രിക്കയിലെ നൈൽ ആണ് പഴയ ലോകത്തിലെ ഏററവും നിളമേറിയ നദി. അതു വിക്ടോറിയ നിയാൻസ് എന്ന തടാകത്തിൽനിന്നുത്ഭവിക്കുന്നു. പടിഞ്ഞാട്ടുതിരിഞ്ഞു നദി ആൽബട്ട് നിയാൻസയിലെത്തുന്നു. തദനന്തരം അനവധി ജലപ്രവാഹങ്ങൾ കഴിഞ്ഞു നദിസമതലത്തിൽ പ്രവേശിക്കുന്നു. ഇവിടെ ഒഴുക്കുന്നു സാവധാനമത്രെ. ഇവിടെനിന്നു കടന്നാൽ ഇവിടത്തെ കരയിലുള്ള ഏററവും വലിയ പോഷകനദി നൈലിൽ പതിക്കുകയായി. വലത്തുഭാഗത്തു 8 പോഷകനദികളുണ്ടു്. അവ അബിസിനിയൻ ഉന്നതതടത്തിൽനിന്നു ഉത്ഭവിക്കുന്നു. ബ്ലൂനൈൽ, അത്ബാറ എന്നിവ രണ്ടു പോഷകനദികളാകുന്നു. ഈ നദികളാണു നൈലിലെ ജലപ്രവാഹത്തിനു കാരണം. അത്ബാറയുടെ സമ്മേളനസ്ഥാനത്തുനിന്നു സമുദ്രത്തിലേക്കു 1,600 നാഴിക ദൂരമുണ്ടു്. ആ ദൂരത്തോളം നൈലിൽ പിന്നെ പോഷകനദികളില്ല. കൃഷിക്കു വെള്ളം നനക്കുവാനുള്ള ചാലുകൾ വഴി നൈലിലെ വെള്ളം വളരെയധികം നഷ്ടമാകുന്നുണ്ടു്. നദീമുഖത്തു മുക്കോൺതുരുത്തുണ്ടു്. ജലപ്രവാഹങ്ങൾക്കിടയിലുള്ള സ്ഥലത്തു നദിയിൽ ഗതാഗതം ചെയ്യാം. നദിയിൽ ആകെ 6 ജലവാതങ്ങളുണ്ടു്.

കോംഗൊ നദി. നിറച്ചുവെള്ളമുള്ള ലോകനദിയിലൊന്നത്രെ കോംഗൊ. മഴ സുലഭമായി പെയ്യുന്ന സ്ഥലമാണ് കോംഗോതടം. അതു മദ്ധ്യരേഖയെ രണ്ടു പ്രാവശ്യം കടക്കുന്നു. മൂന്നു തടാകങ്ങളിലെ വെള്ളം നദിയിലേക്കു പ്രവഹിക്കുന്നുണ്ട്. ഈ നദിയുടെ ഇരുവശത്തും പോഷകനദികളുണ്ട്. അവയിൽ ചിലവ ഗോദാവരി, നർമ്മദാ എന്നിവയുടെ വലിപ്പത്തിലുള്ളവയത്രെ. നദി ആഫ്രിക്കയിലെ ഉന്നതതടത്തെ ഭേദിച്ചാണു സമുദ്രതീരത്തെത്തുന്നത്. സമുദ്രതീരത്തുനിന്നു 200 നാഴികയോളം ദൂരത്തേക്കു ഗതാഗതസൌകര്യമില്ല. എന്നാൽ അതിനുശേഷം 1000 നാഴിക ദൂരത്തോളം ഈ നദിയിൽകൂടി ഗതാഗതം ചെയ്യാം.

നൈജർനദി. ഉന്നതതടത്തിൻെറ അകത്തെ അറ്റത്തിയിലാണ് ഇതു് ഉത്ഭവിക്കുന്നതു്. എന്നാൽ നദി രാജ്യത്തിനുള്ളിലേക്കു പ്രവഹിച്ചാണു തീരത്തെത്തുന്നതു്. നദിയുടെ വലത്തുഭാഗത്തു് അനവധി പോഷകനദികളുണ്ടു്. ഇടത്തുഭാഗത്തു പോഷകനദികൾ ദുർല്ലഭമത്രെ. സമുദ്രതീരത്തുനിന്നു 200 നാഴിക അകലെവച്ചു ബെങ്ങ എന്ന നദി നൈജരിലേക്കു പ്രവഹിക്കുന്നു. ഈ നദിയിലും ജലപാതങ്ങളുണ്ടു്. ഈ നദിയുടെ സഹോദരിമാരാണ് സെനിഗലും ഗാമ്പിയയും. ആ നദികൾ പവാ പ്രദേശങ്ങളെ കടന്നു് അത് ലാന്തിക സമുദ്രത്തിൽ വീഴുന്നു.

സാംബെസി. ഈ നദിക്കു നൈലിനോളം നീളമോ കോംഗോയിനോളം വലിപ്പമോ ഇല്ല. അതിൻെറ പ്രവാഹം അധികഭാഗവും കിഴക്കോട്ടുതന്നെ. ഇടത്തുഭാ

ഗത്തുനിന്നാണു പോഷകനദികളിലധികവും വന്നുചേരുന്നതു്. നദീമുഖത്തു് ഒരു മുക്കോൺതുരുത്തുണ്ടു്. നദിയുടെ പ്രവാഹഗതിയിൽ ഏതാണ്ടു മദ്ധ്യത്തിലാണു വിക്ടോറിയ ജലവാതം. ഇതു മനോഹരമായ ഒരു കാഴ്ചതന്നെ.

ന്യാസ എന്ന തടാകത്തിൽനിന്നുവരുന്ന ഷയറാണു പ്രധാന പോഷകനദി. ഗതാഗതസൌകര്യം കുറവുതന്നെ.

ലിംപോപ്പോ. തെക്കെ പീഠഭൂമിയിൽ ഉത്ഭവിച്ചു വളരെയധികം വളഞ്ഞൊഴുകി ഹിന്തുസമുദ്രത്തിൽ വീഴുന്നു. ചീങ്കണ്ണികളുടെ വാസസ്ഥാനമാകയാൽ ചീങ്കണ്ണിനദിയെന്നും പേരുണ്ടു്.

ഓറഞ്ചുനദി. ഭൂഖണ്ഡത്തിൻെറ തെക്കെ അററത്തുകൂടി അത്ലാന്തിക്കത്തിലേക്കു പ്രവഹിക്കുന്നു. ഡ്രേക്കൻസു മലകളിലാണ് ഉത്ഭവം. പ്രധാന പോഷകനദിയായ വാകലും ഉത്ഭവിക്കുന്നതു മുൻപറഞ്ഞ മലകളിൽതന്നെ. ഗതാഗതസൌകര്യമില്ല.

ചാഡ്ു് എന്ന തടാകത്തിലേക്കു് അനവധി നദികൾ പ്രവഹിക്കുന്നുണ്ടു്. അവയിൽ ഏററവും പ്രധാനമായതു ഷാരി എന്ന നദിതന്നെ.

---

## അദ്ധ്യായം 8.

## കാലാവസ്ഥയും സസ്യാദികളും.

---

ഭൂമദ്ധ്യരേഖ ആഫ്രിക്കയുടെ നടുവിൽകൂടിയാണ് പോകുന്നതു്. ഈ ഭൂഖണ്ഡം മുഴുവനും ഉഷ്ണമേഖലയിലാണ്

കിടക്കുന്നതു്. അതുകൊണ്ടു് ആഫ്രിക്കയിലെ ഉഷ്ണം വളരെ കൂടുതലാണു്.

ഭൂഖണ്ഡത്തിന്റെ സ്ഥാനംതന്നെ അതിന്റെ കാലാവസ്ഥയെ നിർണ്ണയിക്കുന്നു. ക്രാന്തിവലയത്തിനുള്ളിൽ മററു യാതൊരു ഖണ്ഡവും ഇത്രയധികം സ്ഥിതിചെയ്യുന്നില്ല. ആഫ്രിക്കയിൽ ഉഷ്ണം വളരെയധികമാണു്. ഏററവും ഉയരമുള്ള മലകളിൽ മാത്രമേ മഞ്ഞു കാണുകയുള്ളു.

കാലാവസ്ഥയിലെ പ്രധാനഭാഗം വർഷംതന്നെ. മെ. കടലിൽനിന്നു പടിഞ്ഞാറു മഴ നന്നദുർല്ലഭമാണു്. അററലസ് മലനിരകളിൽ അല്പം മഴയുണ്ടു്. വടക്കുകിഴക്കൻ വാണിജ്യവാതങ്ങളാണു് സഹാറയിലും മററും ഊതുന്നതു്. മഴ ദുർല്ലഭം; മഴപെയ്തുണ്ടാകുന്ന വെള്ളം അപ്പോൾതന്നെ ആവിയാകും. യാതൊരു നദിയും ഇവിടെനിന്നു് ഉത്ഭവിക്കുന്നില്ല. ആഫ്രിക്കയുടെ തെക്കുപടിഞ്ഞാറെ അററത്തും ചെറിയ ഒരു മരുഭൂമിയുണ്ടു്. എന്നാൽ ഗിനി ഉൾക്കടൽ അകത്തേക്കു വ്യാപിച്ചുകിടക്കുന്ന സ്ഥലത്തു മഴ സുലഭമാണു്. മഴ പെയ്യുന്നതു വേനല്ക്കാലത്താണു്. എന്നാൽ ആഫ്രിക്കയിൽ രണ്ടു വേനല്ക്കാലമുണ്ടു്. വടക്കെ ആഫ്രിക്കയിലെ വേനൽക്കാലമല്ല തെക്കെ ആഫ്രിക്കയിലെ വേനൽക്കാലം. നമ്മുടെ വേനൽക്കാലത്തു് ആഫ്രിക്കയിൽ മദ്ധ്യരേഖയുടെ വടക്കുകിടക്കുന്ന ഭാഗത്തു മഴ പെയ്യുന്നു. നമ്മുടെ ശീതകാലത്തു തെക്കെ ആഫ്രിക്കയിലും മഴ പെയ്യുന്നു.

തെക്കെ ആഫ്രിക്കയുടെ കിഴക്കെ തീരത്തു തെക്കോട്ടൊഴുകുന്ന ഒരു പ്രവാഹമുണ്ടു്. അതു ചൂടുള്ളതത്രെ. പ.

ടിഞ്ഞാറെതീരത്തു് ഒരു പ്രവാഹം വടക്കോട്ടുപോകുന്നു. അതു തണുപ്പുള്ളതാണു്.

ആഫ്രിക്കയിൽ പ്രധാനമായി രണ്ടു മരുഭൂമികളുണ്ടു്. ഒന്നു സഹാറയും മറെറാന്നു കലഹാരിയുമാണു്.

സഹാറമരുഭൂമി അത്തലാന്തികതീരംമുതൽ ചെങ്കടൽവരെ വ്യാപിച്ചുകിടക്കുന്നു. ഇതു് ഇന്ത്യയുടെ രണ്ടിരട്ടി വലിയതത്രെ. ലോകത്തിലെ ഏററവും വലിയ മരുഭൂമിയാണ് സഹാറ. മഴയുടെ ദൌല്ലഭ്യംതന്നെയാണു് ഈ മരുഭൂമിക്കു കാരണം. ഇന്ത്യയിലെ താറെന്ന മരുഭൂമി 100 കൂടിയതാണു് സഹാറ. പകലത്തെ ചൂടും രാത്രിയിലെ തണുപ്പും അസഹ്യമാണു്. ചൂടിൽനിന്നു തണുപ്പിലേക്കു പെട്ടെന്നുണ്ടാകുന്ന ഈ മാററംകൊണ്ടു പാറകഠം തകന്നു പോകുന്നു. അങ്ങിനെ ഉണ്ടാകുന്ന മണൽ കാററടിക്കൊണ്ടു പറന്നു ചിതറുന്നു. ചിലസമയത്തു സഹാറയിലെ യാത്രക്കാക്കു ശ്വാസംമുട്ടാറുണ്ടു്. ചെങ്കടലിൽക്കൂടി യാത്രചെയ്യുന്ന കപ്പലുകളിലെ യാത്രക്കാക്കുപി സഹാറയിലെ മണൽക്കാററുകളെക്കൊണ്ടുള്ള ഉപദ്രവം തട്ടുന്നതാണു്. ചില സ്ഥലങ്ങളിൽ മരുപ്പച്ചകളുണ്ടു്. മരുപ്പച്ചകളിൽ ഈന്തപ്പന, പുല്ലു്, മില്ലററസു് എന്നിവ വളരുന്നു. ഈന്തപ്പഴമാണു് പ്രധാനഭക്ഷണസാധനം. ഒട്ടകങ്ങളുടേയും ഈന്തപ്പനകളുടേയും എണ്ണം നോക്കിട്ടാണു് സ്വത്തു കണക്കാക്കുന്നതു്.

തെക്കുള്ള കലഹാരി മരുഭൂമി സഹാറയേക്കാഠം ചെറുതാണു്. ഇതിൽ അവിടവിടെ മരുപ്പച്ചകളുണ്ടു്. കന്നുകാലി വളത്തലാണു് പ്രധാന തൊഴിൽ.

സസ്യാദികളെ അനുസരിച്ച് ആഫ്രിക്കയെ മഹാരണ്യങ്ങൾ, സവന്നാസ് പുൽപ്രദേശം, മരുഭൂമികൾ, മദ്ധ്യധരണ്യാഴിപ്രദേശങ്ങൾ എന്നു വിഭാഗിക്കാം.

മദ്ധ്യരേഖയുടെ ഇരുവശത്തും അന്ധകാരനിബിഡമായ കാടുകൾ ഉണ്ട്. ഇവിടെ മഴ അധികമാണ്.

അതിവൃഷ്ടിപ്രദേശം. കോംഗൊതടമാണ് അതിവൃഷ്ടിപ്രദേശത്തിന്റെ മദ്ധ്യസ്ഥാനം. അവിടെനിന്ന് അതു കിഴക്കോട്ടും പടിഞ്ഞാട്ടും വ്യാപിച്ചുകിടക്കുന്നു. മദ്ധ്യരേഖയുടെ ഇരുവശത്തുമായി കിടക്കുന്ന ഈ പ്രദേശം വളരെ ഉഷ്ണമുള്ളതത്രെ. ഇവിടത്തെ കാടുകൾ സുപ്രസിദ്ധങ്ങളും അത്ഭുതകരങ്ങളുമാണ്. സൂര്യപ്രകാശം വനത്തിനുള്ളിലേക്കു പ്രവേശിക്കുന്നതേയില്ല. നാനാതരത്തിലുള്ള പനകൾ, കരിമരം, മഹോഗനി എന്നിവയാണ് പ്രധാനവൃക്ഷങ്ങൾ. മനുഷ്യക്കുരങ്ങന്മാർ സുലഭമാണ്. ഇവിടെ ജനങ്ങൾ ഉരുളക്കിഴങ്ങ്, നെല്ല്, ചോളം എന്നിവ കൃഷിചെയ്യുന്നു.

മഹാരണ്യങ്ങളുടെ ഇരുവശത്തു കിടക്കുന്ന മൈതാനങ്ങളാണ് സവന്നാസ് എന്നു വിളിച്ചുവരുന്നത്. ഇവിടെ സസ്യാദികൾ ധാരാളമായി വളരുന്നതുകാരണം മൃഗങ്ങളെ ധാരാളമായി കാണാം.

മരുഭൂമികൾ സഹാറയും കലഹാരിയുമാണ്. മഴ തീരെയില്ലാത്തതിനാൽ മരുപ്പച്ചകളൊഴികെ വേറെ ഒന്നും ഇവിടങ്ങളിൽ വളരുന്നില്ല. ഈ മരുപ്പച്ചകളാണ് വഴിയാത്രക്കാർക്കുള്ള താവളം. ഈത്തപ്പന ധാരാളം വളരുന്നുണ്ട്. ഒട്ടകങ്ങളെ വളർത്തലും നടന്നുവരുന്നു.

മദ്ധ്യധരണ്യാഴിപ്രദേശം. മഴ കുറവാണ്; വായുവിൽ ബാഷ്പമില്ല. അററ്ലസുമലകളുടെ കടൽഭാഗത്ത് ഓക്കുകാടുകളുണ്ട്. ഓലിവുപനകളും ഇവിടെ കാണാം. ഉയൎന്നസ്ഥലങ്ങളിൽ എസ്പ്പാട്ടോ എന്നൊരുതരം പുല്ലുവളരുന്നു. ഈ പുല്ലുകൊണ്ടു കടലാസ്സുണ്ടാം. ഓലിവു, ഫിഗ്സ്, വൈൻ, ആൽമൻ, ഗോതമ്പു, യവം, നെല്ല് എന്നിവ കൃഷിചെയ്യുന്നു. ഇവിടത്തെ ഓലിവുകളും ഈന്തപ്പഴവുമാണത്രെ ലോകത്തിൽവച്ച് ഏററവും വിശിഷ്ടമായവ.

---

## അദ്ധ്യായം 9.

## ഉത്തരാഫ്രിക്ക.

---

### മൊറോക്കൊ, ആൽജീറിയ, ട്യൂണിസ്.

പണ്ടത്തെ ബാർബറി രാജ്യങ്ങളിൽവച്ച് ഒരു രാജ്യമാണു മൊറോക്കൊ. അതിൻെറ അത്ലാന്തികതീരത്തിനു 450 നാഴിക നീളമുണ്ട്. ഇവിടെയുള്ള അററ്ലസ് മലകൾക്കു 14,000 അടിവരെ പൊക്കം കാണും. ജെബൽ അയാഷിയാണ് ഏററവും ഉയൎന്ന കൊടുമുടി. ഗതാഗതസൌകൎയ്യമുള്ള നദികളില്ല. മുലൂയ എന്ന നദിയാണ് ഏററവും വലിയതു്. അതിനു 400 നാഴികയേ നീളമുള്ളു.

മൈതാനങ്ങളിലും താഴ്വരകളിലും ചില സ്ഥലങ്ങൾ ഫലപുഷ്ടിയുള്ളവയത്രെ. അവിടെ കൃഷിനടന്നുവരുന്നു.

ഈ രാജ്യത്തു നാനാതരത്തിലുള്ള ഫലങ്ങളുണ്ട്. മരങ്ങൾ നന്ന ചുരുക്കം. ലോഹങ്ങൾ ഉണ്ടത്രെ.

അററ്ലസ് മലകളുടെ സഹാറചരിവിൽ അനവധി മരുപ്പച്ചകളുണ്ട്. അവയിൽ ഏററവും പ്രധാനമായതു ടാഫിലെൽററ് എന്നത്രെ. ഈ മരുപ്പച്ചയിൽ 400 ചതുരശ്രനാഴിക വിസ്താരമുള്ള സ്ഥലം കൃഷിചെയ്തുവരുന്നുണ്ട്. സിഗിൽമാസ്സ് എന്ന സ്ഥലത്ത് ഇന്നത്തെ മൊറോക്കൊയിലെ ഭരണകത്താവിന്റെ വംശസ്ഥാപകന്റെ ശവകുടീരം കാണാം.

അററ്ലസുപവ്വതത്തിനും മദ്ധ്യധരണ്യാഴിക്കും നടുവിൽ കിടക്കുന്ന പ്രദേശത്തെ അററ്ലസുപ്രദേശം എന്നു പറയുന്നു. സമുദ്രതീരത്തുള്ള സമനിരപ്പിനു 'ടെൽ' എന്നു പറഞ്ഞുവരുന്നു. ഈ പ്രദേശം വളരെ ഫലപുഷ്ടിയുള്ളതാകുന്നു. ഈ പീഠഭൂമിക്കും അററ്ലസുപവ്വതങ്ങൾക്കും ഇടയിൽ കിടക്കുന്ന പ്രദേശത്തിനു 'ഷോട്സ്' എന്നു പറഞ്ഞുവരുന്നു. ഇതു് ഒരു വരണ്ട പ്രദേശമാണ്.

മൊറോക്കോവിൽ നല്ല റോഡുകളൊ, തീവണ്ടിപ്പാതകളൊ ഇല്ല.

ഏതാണ്ട 40,00,000 ജനം കാണും. അവർ മുഹമ്മദിയരത്രെ. തോൽ, വിളവുകൾ എന്നിവയാണ കയററുമതികൾ. ഭരണകത്താവു സുൽത്താനാകുന്നു.

ഫെസ്, മക്കനീസ്, മറാകിസ് എന്നീ മൂന്നു സ്ഥലങ്ങളിലും സുൽത്താൻ താമസിക്കാറുണ്ട്. സമുദ്രതീരത്തെ പട്ടണങ്ങളിൽവച്ചു ടാൻജിയരാണ പ്രധാനമായതു്. അവിടെയാണ വിദേശീയാധികാരികൾ വസിക്കുന്നതു്.

ആ പട്ടണം ചാറത്സ് 5-ിതീയന്നു കിട്ടിയ സ്ത്രീധനത്തി ലെ ഒരു ഭാഗമത്രെ.

മൊറോക്കോവിന്റെ കിഴക്കുഭാഗത്താണ് ആൾജീറിയ. 1,84,000 ചതുരശ്രനാഴിക വിസ്താരം കാണും. രാജ്യത്തെ ടെൽ, ഹൈപ്ലാറ്റോ (ഉന്നതതടം), സഹാറ എന്നിങ്ങിനെ 3 സ്വാഭാവികവിഭാഗങ്ങളായി തിരിക്കാം. ടെൽ എന്നു പറയുന്നതു നിമ്നോന്നതമായ ഒരു പ്രദേശമാണ്. അവിടെ കൃഷി നടന്നുവരുന്നു. ഹൈപ്ലാറ്റോ കിഴക്കുനിന്നു പടിഞ്ഞാട്ടു നീണ്ടുകിടക്കുന്നു. അതിൽ സമാന്തരേഖകളായി കിടക്കുന്ന അനവധി മലനിരകളുണ്ട്. ഇവിടെ ആൾഫ എന്ന പുല്ലു സുലഭമാണ്.

സഹാറയിൽത്തന്നെ അപ്പർസഹാറ, ലോവർസഹാറ എന്നിങ്ങിനെ രണ്ടു വിഭാഗങ്ങളുണ്ട്. ലോവർസഹാറയാസകലം മണലും കളിമണ്ണുമാണ്. അപ്പർസഹാറ പാറനിറഞ്ഞ ഉന്നതതടമത്രെ.

ചെമ്പ്, ഇരിമ്പ്, ഈയം, മാൻഗനീസ്സ് എന്നീ ലോഹങ്ങൾ കാണാം. മാർബിൾ, അലബാസ്റ്റർ എന്നീ വിശേഷതരത്തിലുള്ള കല്ലുകളും സുലഭമാണത്രെ.

വേനല്ക്കാലത്തു മഴയില്ല, ചൂട് അസഹ്യവുമാണ്. വർഷക്കാലം സുഖകരമായതുതന്നെ. മഞ്ഞും ഇടയ്ക്കിടെ ഉണ്ടാകും. ആൾജീരിയയിൽ 3,000 തരം സസ്യങ്ങളുണ്ട്. അവയിൽ അധികഭാഗവും യൂറോപ്പിൽ കാണുന്ന സസ്യങ്ങളത്രെ. വീഞ്ഞ സുലഭമായി ഉണ്ടാക്കിവരുന്നുണ്ട്. ഈ രാജ്യത്ത് ഉപയോഗിച്ചുകഴിഞ്ഞു ബാക്കിയുള്ളതു ഫ്രാൻസിലേക്കു കയററി അയക്കപ്പെട്ടുകയാണ് ചെയ്യു

ന്നതു്. എസ്പാട്ടോപുല്ലു് ഇവിടേയും ഉണ്ടു്. ഇവിടെ ഉണ്ടാകുന്ന ഈ പുല്ലു കടലാസ്സുണ്ടാക്കുവാൻ നന്നു. ലോകത്തിൽ കടലാസ്സുണ്ടാക്കുവാൻ ഉപയോഗപ്പെടുന്ന കീറത്തുണികളെ നാലായി ഭാഗിച്ചാൽ മൂന്നു ഭാഗത്തോടൊപ്പം ഒക്കുന്ന പുല്ലു് ഇവിടെ ഉണ്ടാകുന്നു.

എണ്ണംകൊണ്ടു നോക്കുന്നതായാൽ സ്വദേശീയജനങ്ങളിൽ അറബികളാണധികം. അവർ മേച്ചിൽക്കാരാണു്. അവരെ മൂർമാരെന്നു യൂറോപ്യന്മാർ വിളിക്കുന്നു. ബെർബേഴ്സാണു് മറ്റൊരു വർഗ്ഗക്കാർ. കുറെ ജൂതന്മാരെ കാണ്മാനുണ്ടു്. ജനങ്ങളുടെ ഭാഷ അറബിക്കുതന്നെ.

പുതപ്പുകൾ, മൺപാത്രങ്ങൾ എന്നിവ ഉണ്ടാക്കിവരുന്നുണ്ടു്. ധാന്യങ്ങൾ, എസ്പാർട്ടോ പുല്ലു്, പുകയില, ഇരിമ്പു, വീഞ്ഞ എന്നിവയാണു പ്രധാന കയററുമതികൾ. സംസ്കൃതവിഭവങ്ങൾ, കല്ക്കരി, കാപ്പി എന്നിവയാണു പ്രധാന ഇറക്കുമതികൾ.

തീവണ്ടിപ്പാതയുടെ നീളം ദിനംപ്രതി എന്നമട്ടിൽ വദ്ധിക്കുന്നു. നല്ല റോഡുകളും സുലഭമാണു്.

ആൾജിയേഴ്സു നഗരമാണു തലസ്ഥാനം. അതിൽ തന്നെ പഴയനഗരം, പുതുനഗരം എന്നി രണ്ടു വിഭാഗങ്ങളുണ്ടു്. ഡെലിസു്, ബുജി, മസ്റ്റാറ, കോൺസ്റ്റൻറെൻ എന്നിവ മററു നഗരങ്ങളാണു്. ആൾജീരിയയിൽ ചെന്നാൽ അതു ഫ്രാൻസാണെന്നു തോന്നും.

ആഫ്രിക്കയുടെ ഏററവും വടക്കോട്ടു തള്ളിക്കിടക്കുന്ന പ്രദേശമാണു ടൂനിസ്സു്. അതിൽ ടെൽ, സാഹൽ, ഉന്നതതടം, സഹാറ എന്നിങ്ങിനെ 4 ഭാഗങ്ങളുണ്ടു്. ജലം സു

ലഭമായുള്ളതും വനം നിറഞ്ഞതുമായ പ്രദേശമാണു ടെൽ-സാഹൽപ്രദേശം ബോൺമുനമ്പുമുതൽ ട്രിപ്പോളിവരെ നീണ്ടുകിടക്കുന്നു. ഉന്നതതടത്തിന്നും പിന്നിലാണു സഹാറ. ട്യൂനിസ്സിൽ ഉറവുകളുണ്ടു്. ചില ഉറവുകൾ ചൂടുള്ളവയാണു്. മജേഡ്യു് എന്നൊരു നദിയേയുള്ളു. സഗ്‌വിൻമലയാണു പ്രധാനമല.

അറബികളും ബെർബെഴ്സുമാണ് സ്വദേശനിവാസികൾ. യൂറോപ്യന്മാരിൽ ഇററലിക്കാരും പരന്ത്രീസുകാരും ഗ്രീക്കുകാരും മാൾട്ടക്കാരുമുണ്ടു്.

കൃഷിയാണു ജനങ്ങളുടെ പ്രധാനതൊഴിൽ. ഗോതമ്പ്, യവം എന്നിവയാണു പ്രധാനവിളവുകൾ. കുതിര, ഒട്ടകം, ആടു് എന്നീ മൃഗങ്ങൾ സുലഭം. പട്ടണങ്ങളിൽ പരവതാനികൾ നെയ്യുവരുന്നു. അസാരം പട്ടുനെയ്ത്തും ഉണ്ടെന്നു പറയാം.

രാജ്യഭരണം നടത്തിവരുന്നതു പരന്ത്രീസുകാർതന്നെ.

ട്യൂണിസ്സാണു തലസ്ഥാനം. കാർതെജ് എന്ന പുരാതനനഗരത്തിൻെറ സ്ഥാനം ട്യൂണിസ്സിൽനിന്നു 12 നാഴിക വടക്കുപടിഞ്ഞാറാണു്. ബിസർററയാണു് മറെറാരു നഗരം. കെയർവാൻ എന്ന നഗരത്തിലും കാഴ്ച കാണ്മാനുണ്ടു്.

ട്യൂണിസ്സിനു കിഴക്കുഭാഗത്താണ് ട്രിപ്പൊളി. ഇതു ടർക്കുകാരുടെ കയ്യിൽനിന്നു് ഇററലി പിടിച്ചടക്കിയതാണു്. സെർററ് എന്ന ഉൾക്കടൽ ട്രിപ്പൊളിയുടെ തീരത്തെ ട്രിപ്പൊളി, ബെർക്ക എന്നീ രണ്ടു ഭാഗങ്ങളാക്കി തിരിക്കുന്നു.

കടൽക്കാററു ദിവസംതോറും ഊതുന്നതാണ്. വടക്കുപടിഞ്ഞാററൻകാററു വർഷവാഹിനിക്കാററാകുന്നു.

ജനങ്ങൾ ബർബർജാതിക്കാരാണ്. ഈ രാജ്യം ഒരു കാലത്തു സ്പെയിനിന്നധീനമായിരുന്നു.

ട്രിപ്പോളിയാണു പ്രധാനപട്ടണം. അതിന്നു ചുററും ചുമരുണ്ട്. മരുഭൂമികളിൽക്കൂടി വരുന്ന കാരവൻകാരുടെ യാത്ര ഇവിടെ അവസാനിക്കുന്നു. ഒട്ടകപ്പക്ഷിയുടെ തൂവൽ, ആനക്കൊമ്പ്, തോൽ എന്നീ പദാർത്ഥങ്ങളെ ഈ രാജ്യത്ത് ഇറക്കുന്നു. ബർക്ക എന്ന ഭാഗത്തിൻെറ തലസ്ഥാനമാണു ബങ്കാസി. ട്രിപ്പോളിക്കു 3,98,900 ച. നാഴിക വിസ്താരമുണ്ട്.

ഈജിപ്തിന്നും ഈജിപ്തൻ സൂഡാനിന്നുംകൂടി 1800 നാഴിക നീളവും 800 നാഴിക വീതിയും കാണും.

രാജ്യമാസകലം നനയ്ക്കപ്പെടുന്നതു നൈൽ നദികൊണ്ടുതന്നെ. വിക്ടോറിയാനിയാൻസയിൽനിന്ന് ആൽബെട്ടനിയാൻസയിൽ കടന്ന് ഈ നദി ബാറൻഗെസൽ എന്ന പേരോടുകൂടി പ്രവഹിക്കുന്നു. തദനന്തരം ബാറൻ ഗാസൽ എന്ന നദി അതിനോടു ചേരുന്നു. അപ്പോൾ നദിക്കു വൈററുനൈൽ എന്ന പേർ സിദ്ധമാകുന്നു. കാർട്ടൂം എന്ന സ്ഥലത്തുവെച്ചു ബ്ളൂനൈൽ എന്ന പ്രധാനപോഷകനദി നൈലിൽ ചേരുന്നു. 180 നാഴികകൂടി കഴിഞ്ഞാണ് അത്ബാറ എന്ന നദി നൈലിൽ ചേരുന്നത്. പിന്നെ 1800 നാഴിക ദൂരത്തോളം നൈലിൽ യാതൊരു പോഷകനദിയും ചേരുന്നില്ല. നൈൽതാഴ്വര കൈറോവിൽ അവസാനിക്കുന്നു. പിന്നെ നദി ശാഖക

ളായി പിരിയുന്നു. റോസ്റ്റശാഖ, ഡാമേററശാഖ എന്നാണ് അവയുടെ പേരുകൾ.

കാർട്ടൂമിനു തെക്കുള്ള ഭാഗമാണ് ഈജിപ്ഷ്യൻസൂഡാൻ. തദനന്തരം നൈൽതാഴ്വരയും പിന്നെ മുക്കോൺ തുരുത്തും കാണാം. ഈ മൂന്നു വിഭാഗങ്ങൾക്കും പുറമെ നൈൽതാഴ്വരയുടെ പടിഞ്ഞാറുഭാഗത്തു ലിബിയൻ മരുഭൂമിയും, കിഴക്കുഭാഗത്തു നൂബിയൻ മരുഭൂമിയും സ്ഥിതിചെയ്യുന്നു.

അബിസീനിയയിലെ ഉന്നതതടങ്ങളിൽ പെയ്യുന്ന മഴയെ അനുസരിച്ചാണു നൈലിലെ പ്രവാഹമിരിക്കുന്നതു്. ജൂൺമാസത്തിൽ സാധാരണയായി വെള്ളം കയറും. മെർവെ എന്ന സ്ഥലത്തു വെള്ളം കയറിയാൽ മൂന്നാഴ്ച കഴിഞ്ഞതിനുശേഷമേ കൈറോവിൽ അതു് അറിയുകയുള്ളു. ഒക്ടോബറിലാണു കയററം മൂർദ്ധന്യാവസ്ഥയിലെത്തുന്നതു്. ഈ വെള്ളക്കയററമാണു് ഈജിപ്തിലെ ഫലപുഷ്ടിക്കു കാരണം. അതുകൊണ്ടു് ഈജിപ്ത് നൈലിൻെറ സംഭാവന (ലോകത്തിന്നു്) എന്നു പറഞ്ഞുവരുന്നു.

ഈ നദിയിൽനിന്നു് അനവധി തോടുകൾ വെട്ടി കൃഷിക്കു വെള്ളംകൊണ്ടുപോകുന്നുണ്ടു്. അതിന്നു പുറമെ വെള്ളം കെട്ടിനിൎത്തുവാൻ ഈ നദിയിൽ അനവധി അണകളുണ്ടു്. അവയിൽ പ്രധാനമായ ഒന്നാണു് അസ്വാൻ അണക്കെട്ടു്.

ഗോതമ്പാണു് പ്രധാനവിളവു്. യവവും കൃഷിചെയ്തുവരുന്നുണ്ടു്. എന്നാൽ ആധുനികകാലങ്ങളിൽ വ്യവസായസംബന്ധമായ പ്രാധാന്യം പരുത്തിക്കു കിട്ടിയിരി

ക്കുന്നു. പുകയില, വെള്ളരിക്ക, കുമ്പളങ്ങ എന്നിവയും സുലഭമായി കൃഷിചെയ്യുവരുന്നു. നെല്ല്, ചണം, കരിമ്പ് എന്നീ സാധനങ്ങളും ഇയ്യിടെയായി കൃഷിചെയ്യാൻ തുടങ്ങിട്ടുണ്ട്. ഫലങ്ങളിൽ പ്രഥമസ്ഥാനം ഈന്തപ്പഴത്തിനു തന്നെ. മധുരനാരങ്ങ, ചെറുനാരങ്ങ എന്നിവ നൈൽ താഴ്വരയിലും നേന്ത്രക്കായ സൂഡാനിലും കൃഷിചെയ്യുവരുന്നു.

കഴുത, ഒട്ടകം, കുതിര, പോത്ത്, കാള, എന്നിവയാണ് സാധാരണ വീട്ടുമൃഗങ്ങൾ. കോലാടുകളും ചെമ്മരിയാടുകളും സുലഭമത്രെ. സിംഹം, പുള്ളിപ്പുലി എന്നിവയെ സൂഡാനിൽ ധാരാളമായി കാണാം. സിനെ അർദ്ധദ്വീപിലും പുള്ളിപ്പുലി ഇല്ലെന്നില്ല. ചെന്നായ, കുറുക്കൻ എന്നിവ മററു കാട്ടുമൃഗങ്ങളാകുന്നു. ആന, നീർക്കുതിര, ചിംപാൻസി മുതലായ കുരങ്ങന്മാർ, സൂഡാനിൽ മാത്രമേ കാണപ്പെടുന്നുള്ളു. സൂഡാനിൽ ഒട്ടകപ്പക്ഷിയേയും കണ്ടുവരുന്നു.

അലബാസ്റ്റർ കുഴിച്ചെടുത്തുവരുന്നുണ്ട്. ജെബിൽ സബിറ എന്ന സ്ഥലത്തുനിന്നു മാണിക്യക്കല്ലുകൾ കുഴിച്ചെടുത്തിരുന്നു. മണ്ണെണ്ണ കുഴിച്ചെടുത്തുവരുന്നു.

കെറോവാണ് തലസ്ഥാനം. ആഫ്രിക്കയിലെ ഏററവും വലിയ നഗരമാണ്. ബോംബെയിലുള്ളത്ര ജനങ്ങളുണ്ട്. ജനം നാനാജാതിക്കാരാണ്. അലക്സന്ത്രിയയാണ് പ്രധാന തുറമുഖം. അതിനെ ഇന്ത്യയിലെ കറാച്ചിയോടു താരതമ്യം ചെയ്യാം. അതിൻെറ സ്ഥാപകൻ അലക്സന്തർതന്നെ. അസ്യൂട്ട് അസ്വാൻ, വാഡിഹാൾഫ്

എന്നിവ വ്യാപാരകേന്ദ്രങ്ങളാണ്. പോർട്ട്സെഡിൻെറ പ്രാധാന്യം വർദ്ധിച്ചുവരികയാണ്.

പടിഞ്ഞാറുള്ള ലിബിയൻ മരുഭൂമി നൈൽതടത്തിൽ നിന്നു 600 മുതൽ 1000 അടിവരെ ഉയരത്തിൽ കിടക്കുന്നു. കാർഗെ, ഡാക്കൽ, ഫാഫൊ, ബഹേറിയ എന്നിവയാണ് ഇവിടത്തെ പ്രധാന മരുപ്പച്ചകൾ.

ലോകത്തിലെ ഏഴത്ഭുതവസ്തുക്കളിൽ ഒന്നാണത്രെ സൂവസ്സതോട്. അതിനു 87 നാഴിക നീളവും 330 അടി വീതിയും 25 അടി ആഴവുമുണ്ട്. തോട് ഒരു തടാകത്തിൽ കൂടി കടക്കുന്നു. ആ തടാകത്തിൻെറ നീളവുംകൂടി കണക്കാക്കുന്നതായാൽ തോടിനു 100 നാഴിക നീളമുണ്ടെന്നു പറയാം.

ഈ തോടു പണിതീൎന്നതു 1869_ലാണ്. വളരെ കാലത്തെ ആലോചനയുടേയും പരിശ്രമത്തിൻേറയും ഫലമായത്രെ അതു പണിചെയ്യപ്പെട്ടതു്. പരന്ത്രീസ്സുകാരായ എഞ്ചിനീയർമാർ തോടുപണിയിൽ വളരെയധികം ശ്രദ്ധകാണിക്കഉണ്ടായി.

ഈ തോടു കുത്തിയതിനുശേഷം യൂറോപ്പിൽനിന്നു് ഇന്ത്യ മുതലായ പ്രദേശങ്ങളിൽക്കു വരാൻ വളരെ എളുപ്പമായി. ഇതു മദ്ധ്യധരണ്യാഴിക്ക് ഒരു പടിയാണെന്നു പറയാം.



## അദ്ധ്യായം 10.

## സൂഡാൻ.

സൂഡാൻ എന്ന പദത്തിനു "കറുത്തവർഗ്ഗക്കാരുടെ രാജ്യ"മെന്നാണർത്ഥം. അതു പടിഞ്ഞാറുള്ള കേപ്പ് വേർഡിൽനിന്നു കിഴക്കുള്ള അബിസീനിയവരെയും, വടക്കുള്ള സഹാറമുതൽ തെക്കുള്ള കോംഗൊ തടംവരെയും നീണ്ടുകിടക്കുന്നു. ഈ ഭാഗത്തെ മദ്ധ്യനൈൽസ് തടം, ചാഡ് തടാകതടം, നൈജർതടം, സെനിഗൽതടം, ഗാംബിയതടം എന്നിങ്ങിനെ തിരിക്കാം.

സൂഡാൻ വളരെ ചൂടുള്ള ഒരു പ്രദേശമാണ്; വേനല്ക്കാലത്തു മദ്ധ്യരേഖാപ്രദേശത്തുള്ളതിലധികം ചൂടുണ്ട്. അതുകൊണ്ടു വായു ഉയരുകയും അല്പം മഴ പെയ്യുകയും ചെയ്യുന്നു.

സവാന എന്ന പ്രദേശം ഇതാണ്. പുൽത്തകിടികളും വനങ്ങളും ചേർന്നതാണ് സവാന.

മദ്ധ്യനൈൽതടം ലാഡൊ മുതൽ നദിയിലുള്ള ആറാമത്തെ വെള്ളച്ചാട്ടംവരെ നീണ്ടുകിടക്കുന്നു. അതൊരു ഉയരംകുറഞ്ഞു പരന്ന ഉന്നതതടമാണ്. തെക്കുഭാഗത്തു കഠിനമായ വെയിലും കഠിനമായ മഴയും ഉണ്ട്. ഇവിടത്തെ വനങ്ങളിൽ റബ്ബർ സുലഭമത്രെ. ഈ പ്രദേശത്തിലെ നദികളിൽ ചീങ്കണ്ണികളെ ധാരാളം കാണാം. മത്സ്യംപിടിച്ചും വനവിഭവങ്ങൾ ശേഖരിച്ചുമാണ് ജനങ്ങൾ അഹർവൃത്തി സമ്പാദിക്കുന്നത്. ജനങ്ങൾ കാപ്പിരികൾതന്നെ. ഫഷോഡയാണ് പ്രധാനസ്ഥലം. വട

കുഭാഗത്തു പുല്ലു സുലഭമാണ്. ജനങ്ങൾ മേച്ചിൽക്കാരുമത്രെ. മില്ലററുകളാണ് പ്രധാന വിളവ്. പരുത്തി കൃഷിയും നടന്നുവരുന്നു. കാർട്ടും ആണ് തലസ്ഥാനം. വൈററുനൈലും ബ്ളൂനൈലും ചേരുന്നതു് ഇവിടെവച്ചത്രെ. അവിടെ പരിതപ്രദേശങ്ങളിലെ പരുത്തി വന്നു ചേരുന്നു. ലോകത്തിൽ ഇന്നു കാണുന്ന ആനക്കൊമ്പിലധികഭാഗവും സൂഡാനിൽനിന്നു വരുന്നതത്രെ. മദ്ധ്യനൈൽ നദീതടമാണ് ആംഗ്ലോ ഈജിപ്ഷ്യൻ സൂഡാനെന്നു പറയുന്നതു്.

ബ്രിട്ടനും ഈജിപ്തുംകൂടിയാണ് ഈ പ്രദേശം ഭരിക്കുന്നതു്. ഇതു വളരെ വിലപിടിച്ച ഒരു പ്രദേശമായി ഗണിക്കപ്പെട്ടുവരുന്നു. പല കാരവൻമാർഗ്ഗങ്ങളും കാർട്ടും എന്ന പട്ടണത്തിലാണ് അവസാനിക്കുന്നതു്. ആഫ്രിക്കയിൽ ബ്രിട്ടീഷാധിപത്യത്തിന് ഈ രാജ്യം വളരെ ആവശ്യമുള്ള ഒന്നാണ്.

---

## അദ്ധ്യായം 11.

## തെക്കെ ആഫ്രിക്കയിലെ യൂണിയൻ.

---

തെക്കെ ആഫ്രിക്കയിൽ ബ്രിട്ടീഷുകാർക്കുള്ള പ്രദേശത്തെ ലിംപോപ്പൊനദി രണ്ടായി വിഭജിക്കുന്നു. തെക്കുഭാഗത്തുള്ള പ്രദേശത്തിന് യൂണിയനെന്നും, വടക്കുഭാഗത്തുള്ളതിനു റൊഡേഷ്യയെന്നും പേർ. യൂണിയനിൽ ഗുഡ്ഹോപ്പ് പ്രദേശം, നററാൽ, ഓറഞ്ച്ഫ്രീസ്റ്റേററ്,

ട്രാൻസ്വാൽ, തെക്കുപടിഞ്ഞാറൻ ആഫ്രിക്ക എന്നിവ ഉൾപ്പെടുന്നു.

ഗുഡ്ഹോപ്പുപ്രദേശം തെക്കെ അററംമുതൽ ഓറഞ്ച്നദിവരെ നീണ്ടുകിടക്കുന്നു. കടൽത്തീരത്തിനെതിരായി ഡ്രേക്കൻബെർഗ്ഗ് മലനിരയും അതിന്നു പിന്നിൽ ആഫ്രിക്കൻ ഉന്നതതടവും കിടക്കുന്നു. ചരിവു് പടിഞ്ഞാട്ടാണു്. മേച്ചിൽപ്രദേശം സുലഭമായുണ്ടു്.

സ്വാഭാവികസ്ഥിതിയനുസരിച്ചു് യൂണിയനെ മദ്ധ്യധരണ്യാഴിപ്രദേശം (തെക്കുപടിഞ്ഞാറൻതീരം); കാട്ടുപ്രദേശം (തെക്കുപടിഞ്ഞാറൻകുന്നുകൾ); തെക്കുകിഴക്കൻതീരം; ഹൈവെൽഡ് അഥവാ ശീതോഷ്ണമേച്ചിൽ സ്ഥലങ്ങൾ; ഉന്നതതടത്തിലെ മരുഭൂമി എന്നിങ്ങിനെ വിഭജിക്കാം.

കേപ്പുടൌണിൻെറ പരിതഃപ്രദേശങ്ങളെയാണു് മദ്ധ്യധരണ്യാഴിതീരമെന്നു പറഞ്ഞതു്. ഗോതമ്പു്, യവം, മുന്തിരിങ്ങ, മധുരനാരങ്ങ എന്നിവ സുലഭമായി വളരുന്നു. വീഞ്ഞ ഉണ്ടാക്കൽ ഒരു വ്യവസായമാണു്. ഇവിടെ കാപ്പിരികൾ നന്ന കുറവാണു്.

"കാറു്" എന്ന പ്രദേശത്തു മഴ കുറവാണു്. ആട്ടമേയ്ക്കലാണു് ജനങ്ങളുടെ പ്രധാനതൊഴിൽ. ഒട്ടകപ്പക്ഷികളേയും വളർത്തുന്നുണ്ടു്.

തെക്കുകിഴക്കൻതീരത്തു വാണിജ്യവാതങ്ങളിൽനിന്നു മഴ കിട്ടുന്നു. നവമ്പർ മുതൽ ഫെബ്രുവരിവരെയാണു് മഴക്കാലം. ഇവിടെ കാപ്പിരികൾ ധാരാളമുണ്ടു്. അവരുടെ ഭക്ഷണം ചോളവും കാഫിർ ധാന്യവുമാകുന്നു. കു

രിമ്പ്, പുകയില എന്നിവയും കൃഷിചെയ്തുവരുന്നു. ഇവിടെ കുറെ ഭാരതീയരുണ്ട്.

തെക്കുകിഴക്കുഭാഗത്തുള്ള ഉന്നതതടത്തിലധികഭാഗവും നററാലാകുന്നു. മഴ സുലഭമാണ്. സ്വദേശീയരെ ധാരാളമായി കാണുകയും ചെയ്യാം. പ്രധാനഭക്ഷണം ചോളംതന്നെ. ആടുമേച്ചിലും നടന്നുവരുന്നു. ന്യൂകാസിലിന്നു സമീപം നല്ല കല്ക്കരിഖനനം ചെയ്തുവരുന്നു.

ഹൈവെൽഡിൽ കേപ്പ് കോലനിയുടെ കിഴക്കുഭാഗം, ഓറഞ്ചു ഫ്രീസ്റ്റേററ്, ട്രാൻസ്വാലിൽ അധികഭാഗം എന്നിവ ഉൾപ്പെടുന്നു. കിഴക്കുനിന്നു പടിഞ്ഞാട്ടുപോകുന്തോറും കാലാവസ്ഥ വരണ്ടുവരുന്നു. ആടുവളത്തലാണു ജനങ്ങളുടെ പ്രധാനതൊഴിൽ. ചോളംതന്നെയാണ് പ്രധാന ഭക്ഷണധാന്യം. ജോനസ്ബർഗ്ഗ് എന്ന സ്ഥലത്തുനിന്നു സ്വർണ്ണം കുഴിച്ചെടുക്കുന്നു. ലോകത്തിൽ ഇന്നു ഒരു കൊല്ലം ഉപയോഗിച്ചുവരുന്ന സ്വർണ്ണത്തിൽ പകുതിഭാഗം കിട്ടുന്നതു് ഇവിടെനിന്നത്രെ. കിംബർലി എന്ന സ്ഥലത്തുനിന്നും വൈരം ലഭിച്ചുവരുന്നു. പ്രറേറാറിയക്കു സമീപവും വൈരഖനികളുണ്ട്. ജോഹാൻസ്ബർഗ്ഗിനു സമീപം കല്ക്കരിഖനികളുണ്ട്. കല്ക്കരി ഇന്ത്യയിലേക്കു കയററി അയച്ചുവരുന്നു. പ്രറേറാറിയക്കു സമീപം പുകയില, പരുത്തി, ചോളം എന്നിവ കൃഷിചെയ്തുവരുന്നു.

മരുപ്രദേശത്തു ജനങ്ങൾ ചുരുക്കം. ഇവിടെ വളരെ ഉപ്പുതടാകങ്ങളുണ്ട്.

നററാലിനെ തെക്കെ ആഫ്രിക്കയിലെ തോട്ടമെന്നു വിളിക്കുന്നു.

കെപ്പുടൌൺ ആണു് തലസ്ഥാനം. പ്രധാനതുറമുഖവും അതുതന്നെ. അതു ടേബിൾബെയിന്മേൽ സ്ഥിതിചെയ്യുന്നു. അതിൻെറ സ്ഥാനംകൊണ്ടുതന്നെ അതിന്നു് ഒരു പ്രാധാന്യമുണ്ടു്. തെക്കെ ആഫ്രിക്ക, ആസ്ത്രേലിയാ എന്നിവിടങ്ങളിലേക്കു പോകുന്ന കപ്പലുകൾ ഇവിടെ നില്ക്കാതെ പോകയില്ല. യൂണിയനിലെ കടൽക്കച്ചവടം അധികമായും നടക്കുന്നതു് ഈ പട്ടണം വഴിതന്നെ. രോമം, തോൽ, ഒട്ടകപ്പക്ഷിയുടെ തൂവൽ, സ്വർണ്ണം, വൈരം, ചെമ്പു്, പാൽക്കട്ടി, വീഞ്ഞു് എന്നിവയാണു പ്രധാന കയററുമതികൾ. പരുത്തി, ഉരുക്കു്, ഇരിമ്പു, യന്ത്രങ്ങൾ എന്നീ സാധനങ്ങളാണു പ്രധാനമായ ഇറക്കുമതികൾ. പോർട്ടു് എലിസബത്തു മറെറാരു തുറമുഖമാണു്. ഈസ്റ്റു് ലണ്ടൻ എന്നുപേരായ തുറമുഖംവഴിയും വ്യാപാരം നടക്കുന്നു.

നററാലിലെ തലസ്ഥാനമാണു് പീററർ മാരിടസബർഗ്ഗ്. അവിടത്തെ പ്രധാന തുറമുഖം ഡർബനാകുന്നു. ഓറഞ്ചുഫ്രീസ്റ്റേററിലെ പ്രധാനപട്ടണമാണു് ബ്ലോംഫൊൻ ടൈൻ. അവിടെ അനവധി തീവണ്ടിപ്പാതകൾ സമ്മേളിക്കുന്നു. ട്രാൻസുവാലിൻെറ തലസ്ഥാനമായ പ്രെറേറാറിയയിലും അനവധി തിവണ്ടിപ്പാതകൾ വന്നുചേരുന്നു. ട്രാൻസുവാലിലാണു് ലോകത്തിലെ ഏററവും വലിയ സ്വർണ്ണഖനികൾ. ജൊവാൻസുബർഗ്ഗ് എന്ന നഗരമാണു് തെക്കെ ആഫ്രിക്കയിലെ ഏററവും വലിയതും പ്രവൃത്തിത്തിരക്കുള്ളതുമായ നഗരം. കിംബർലിയിലെ വജ്രഖനികളാണു് ലോകത്തിലെ ഏററവും വിലപി

ടിച്ച വജ്രഖനികൾ. പ്ലാറ്റിനവും അവിടവിടെയായി കണ്ടുവരുന്നു.

യൂറോപ്പിലെ മഹാഘോരസമരത്തിനുമുമ്പ് ജർമ്മനിയുടെ കൈവശം ഇരുന്നിരുന്ന തെക്കുപടിഞ്ഞാറൻ ആഫ്രിക്ക ഇപ്പോൾ ഇംഗ്ലണ്ടിന്റെ കൈവശത്തിലത്രെ. അവിടത്തെ ഭരണം നടത്തുന്നതു യൂണിയൻതന്നെ. വാൽഫിഷ്ബെ എന്നതാണ് പ്രധാനതുറമുഖം.

ലിംപോപ്പോനദിയ്ക്കപ്പുറത്തും ബ്രിട്ടിഷുസാമ്രാജ്യരാജ്യം കിടക്കുന്നു. പടിഞ്ഞാറുഭാഗത്തിന് ബെചുവാനാലാണ്ട് എന്നുപേർ. അതിലധികഭാഗവും കൽഹാരിമരുഭൂമിതന്നെ.

ബെചുവാനാലാണ്ടു കഴിച്ചു ബാക്കിയുള്ള പ്രദേശമാണ് റൊഡേഷിയാ. സാംബെസിയുടെ വടക്കുള്ള ഭാഗം ഉത്തരറൊഡേഷിയയും തെക്കുള്ള ഭാഗം തെക്കൻറൊഡേഷിയയും ആകുന്നു. വടക്കെ റൊഡേഷിയ ഒരു ക്രൌൺ കോലനിയാണ്. തെക്കെ റൊഡേഷിയാ ഒരു ഡൊമിനിയനമാകുന്നു. തെക്കെ റൊഡേഷിയ ഒരു ഉന്നതതടമാണ്. അതു തെക്കോട്ടു ലിംപോപ്പോയിലേക്കും വടക്കോട്ടു സാംബെസിയിലേക്കും ചാഞ്ഞുകിടക്കുന്നു. നദീതീരങ്ങളിൽ വനങ്ങളുണ്ട്. ജനം നന്ന കുറവാണ്; ആട്ടുകളെ മേച്ചാണ് അവർ കാലംകഴിക്കുന്നത്. ചോളവും കൃഷിചെയ്തുവരുന്നുണ്ട്. ധാതുക്കൾ സുലഭമാണ്, സ്വർണ്ണം അവയിലൊന്നത്രെ. കേപ്പുടൌണിൽനിന്നുള്ള തീവണ്ടിപ്പാത ഉദ്ദേശം 2,000 നാഴിക ദൂരത്തോളം റൊഡേഷിയയിൽകൂടി പോകുന്നു. അതു ബുൾഹയൊവിൽകൂടി കട

ന്നു വടക്കുപടിഞ്ഞാട്ടു പോകുന്നു. വിക്ടോറിയാ ജലവാതത്തിൽവച്ചാണ് തീവണ്ടിപ്പാത സാംബസിയെ കടക്കുന്നതു്. ബുളുവയോവിൽനിന്ന് ഒരു ശാഖ തെക്കെറൊഡേഷിയയുടെ തലസ്ഥാനമായ സാലിസ്സ്ബറിയിലേക്കു പോകുന്നു. അവിടെനിന്നു് ആ പാത ബെറ എന്ന സ്ഥലത്തേക്കു പോകുന്നു. ന്യാസാതടാകതടമാണ് ന്യാസാലാണ്ട് പ്രൊടക്ററേററു്. ബാൽററയർ എന്നതാണു പ്രധാനസ്ഥലം. അവിടെ അനവധി മിഷനറിമാരുണ്ടു്.

---

## അദ്ധ്യായം 12.

## അമേരിക്ക.

## നവീനലോകം. സ്ഥാനം മുതലായതു്.

---

നവീനലോകത്തിൽ വടക്കെ അമേരിക്കയും തെക്കെ അമേരിക്കയും ഉൾപ്പെടുന്നു. അവ ഭൂഗോളത്തിൻെറ ഇന്ത്യയിൽനിന്നും എതിരായഭാഗത്തു കിടക്കുന്നു. ഈ ഭൂഖണ്ഡങ്ങളിലേക്കു നാം ഏഷ്യയിൽനിന്നു പോകുന്നതായാൽ, പസിഫിക്കു സമുദ്രത്തിൽകൂടി പോകേണ്ടിവരും. ആഫ്രിക്കയിൽനിന്നൊ, യൂറോപ്പിൽനിന്നൊ പോകയാണെങ്കിൽ അത്‌ലാന്തികസമുദ്രത്തെ തരണംചെയ്യണം. 450 കൊല്ലങ്ങൾക്കുമുമ്പു് ഈ ഖണ്ഡങ്ങളെപ്പററി യൂറോപ്യന്മാൎക്കു യാതൊരറിവുമുണ്ടായിരുന്നില്ലെന്നു പറയാം. എന്നാൽ വാസ്തവത്തിൽ നോഴ്സുമെൻ എന്നു പറയുന്ന വൎഗ്ഗക്കാർ പത്താംശതാബ്ദത്തിൽതന്നെ അമേരിക്ക കണ്ടെത്തിയിരുന്നു. എറിക്ക്ദറെഡ്ഡു് എന്ന രാജാവു സ്ഥാ

നഭ്രഷ്ടനായി ഗ്രീൻലണ്ടിൽ അഭയംപ്രാപിച്ചു. അവിടെ അദ്ദേഹം ഒരു ഉപനിവേശം സ്ഥാപിച്ചു. ഈ എറിക്കിൻെറ പുത്രൻ അമെരിക്കയിലെത്തിയെന്നാണു കാണുന്നതു്. എന്നാൽ ഈ സംഗതികഠം ജനങ്ങഠം മറന്നുപോയിരുന്നു.

1447-ൽ ജെനോവ എന്ന സ്ഥലത്തു ജാതനായ കൊളംബസ്സ് 14 വയസ്സിൽതന്നെ കടൽസഞ്ചാരം തുടങ്ങി. 27-ാമത്തെ വയസ്സിൽ അദ്ദേഹം പോൎത്തുഗലിലേക്കുപോയി, അന്നു ഫ്ളോറൻസിൽ പോഠംടൊസനെല്ലി എന്നൊരാഠം ജീവിച്ചിരുന്നിരുന്നു. പൌരസ്ത്യരാജ്യങ്ങളിലെ വിഭവങ്ങഠം അതിനു മുമ്പുതന്നെ യൂറോപ്പിൽ എത്തിത്തുടങ്ങിയിരുന്നുവല്ലൊ. ആ വിഭവങ്ങളെ കൈക്കലാക്കാൻ ഒരു പുതിയ മാൎഗ്ഗം ഉണ്ടെന്നു ടോസനെല്ലി പ്രസ്താവിച്ചു. കിഴക്കോട്ടു പോകുന്നതിനു പകരം പടിഞ്ഞാട്ടു യാത്രചെയ്താൽ മതി എന്നായിരുന്നു ടോസനെല്ലിയുടെ അഭിപ്രായം. ഈ അഭിപ്രായമറിഞ്ഞപ്പോഠം അതൊന്നു പരീക്ഷിച്ചു നോക്കേണ്ടതാണെന്നു കൊളംബസ്സിനു തോന്നി. അദ്ദേഹത്തെ പോൎത്തുഗീസ്സുകാർ സഹായിച്ചില്ല. അപ്പോഠം അദ്ദേഹം സ്പെയിനിലേക്കുപോയി. സ്പെയിൻകാർ അദ്ദേഹത്തെ സഹായിച്ചു. കൊളംബസ്സിനു മൂന്നു കപ്പലുകഠം കിട്ടി. 88 ആളുകളാണു മൂന്നു കപ്പലുകളിലുംകൂടി ഉണ്ടായിരുന്നതു്. അവരിൽ ഒരാഠം ഇംഗ്ലീഷുകാരനും മറ്റൊരാഠം അയർലണ്ടുകാരനുമായിരുന്നു. കനറി ദ്വീപുകളെ കടന്നു കപ്പലുകഠം സാൻസാൽവഡോറി (വാററലാങ്ങുദ്വീപു് എന്നാണു് ഇന്നത്തെ പേർ) ലെത്തി. തദ

നന്തരം അവർ ക്യൂബ കണ്ടെത്തി. കൊളംബസ്സ് ഒരു ഉപനിവേശം സ്ഥാപിച്ച് അവിടെ 45 ആളുകളെ പാർപ്പിച്ചു. ഈ സംഭവം നടന്നതു 1492_ൽ ആണ്.

1493-ൽ കൊളംബസ്സ വീണ്ടും പുറപ്പെട്ടു. തന്റെ പ്രഥമഉപനിവേശം നശിച്ചുപോയതാണ് അന്നു കൊളംബസ്സ കണ്ടതു്. 1498_ലുണ്ടായ മൂന്നാമത്തെ യാത്രയിൽ കൊളംബസ്സ് ട്രിനിഡാഡ് എന്ന ദ്വീപുകണ്ടു. നാലാമത്തെ യാത്രയിൽ കൊളംബസ്സ് മദ്ധ്യഅമേരിക്ക കണ്ടെത്തി. അതു പുതിയൊരു ഭൂഖണ്ഡമാണെന്ന് അദ്ദേഹം ധരിച്ചില്ല. കൊളംബസ്സ 1506_ൽ ചരമഗതി പ്രാപിച്ചു.

1497_ൽ ജോൺകാബാറ് എന്ന ഇംഗ്ലീഷുകാരൻ കെപ്പബ്രിട്ടൻദ്വീപിലെത്തി. 1490_ൽ അദ്ദേഹത്തിന്റെ പുത്രനായ സെബാസ്റ്റിയൻ കനഡിയൻ തീരമാസകലം സന്ദർശിച്ചു.

മഗലൻ എന്ന പോർത്തുഗീസ്സുകാരൻ കേപ്പുഹോൺ മുനമ്പിനെ പ്രദക്ഷിണം വച്ചു.

1518 ആയപ്പോഴെക്കും അമേരിക്കയിൽ ചില ഉപനിവേശങ്ങൾ സ്ഥാപിതങ്ങളായി. നാട്ടുകാരെപ്പററി പലേ കഥകളും യൂറോപ്യന്മാരുടെ ഇടയിൽ പ്രചാരത്തിൽ വന്നു. ക്യൂബയിലെ ഗവർണർ ഫെർനാൻഡൊ കോർട്ടീസ്സ് എന്നൊരാളെ ഈ കഥകളുടെ വാസ്തവം അറിവാൻ അയച്ചു. അദ്ദേഹം പണിചെയ്ത കുടിലുകൾക്കു വീറക്രൂസ് എന്നു നാമകരണംചെയ്തു. ആ കുടിലുകളുടെ

സ്ഥാനത്താണ് ഇന്നത്തെ വീരക്രൂസെന്ന പട്ടണം. രണ്ടു കൊല്ലത്തിനുള്ളിൽ മെക്സിക്കോയാസകലം സ്പാനിഷുകാർക്കധീനമായി. തദനന്തരം അവർ ഇന്നത്തെ ഐക്യനാടുകളിലെ തെക്കുപടിഞ്ഞാറൻനാടുകളിൽ പ്രവേശിച്ചു. മെക്സിക്കോരാജ്യം 1821വരെ സ്പെയിനിന്നധീനമായിരുന്നു. ആക്കൊല്ലാം അതു സ്വയന്ത്രമായി. തദനന്തരം അതൊരു സാമ്രാജ്യമായും റിപ്പബ്ലിക്കായും മാറി കാണപ്പെടുന്നു. ഇന്ന് അതൊരു റിപ്പബ്ലിക്കാണ്.

ഇനി നമുക്ക് ഐക്യനാടുകളുടെ ചരിത്രം പഠിക്കാം. സ്പെയിൻകാരെ അനുകരിച്ചു് ഇംഗ്ലീഷുകാരും അമേരിക്കയിൽ ഉപനിവേശം സ്ഥാപിപ്പാൻ തുടങ്ങി. ജോൺകാബററിനെപ്പററി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹം കണ്ടുപിടിച്ച ന്യൂഫൌണ്ടുലണ്ടിലാണ് 1583_ൽ പ്രഥമമായ ബ്രിട്ടീഷ് ഉപനിവേശസ്ഥാപനമുണ്ടായതു്. സർ വാൾട്ടർ റാലെയുടെ വിർജിനിയ എന്ന ഉപനിവേശമാണു പിന്നീടുണ്ടായതു്. ഇവ രണ്ടും നശിച്ചുപോയി. എന്നാൽ 1607_നു വിർജീനിയ എന്ന ഉപനിവേശം വീണ്ടും സ്ഥാപിതമായി.

അങ്ങിനെയിരിക്കുമ്പോഴാണ് ഇംഗ്ലണ്ടിലെ ജെയിംസ് പ്രഥമനും പൂരിട്ടൻസും തമ്മിൽ വഴക്കായതു്. പൂരിട്ടൻസ് 1620_ൽ കപ്പൽ കയറി. വിർജിനിയയിൽ എത്തണമെന്നായിരുന്നു അവരുടെ ആഗ്രഹം. എന്നാൽ അവർ കോഡുമുനമ്പിനു സമീപമാണ് എത്തിയതു്. അവിടെ അവർ ഒരുപനിവേശം സ്ഥാപിച്ചു. പിന്നെ 1629_ൽ മെസാച്ചുസട്സും തദനന്തരം ന്യൂഹാംപ്ഷയർ, റോ

ഡുദ്വീപു, കണക്ടികററ്, മെൻ എന്നീ സ്ഥലങ്ങളിൽ ഉപനിവേശങ്ങൾ സ്ഥാപിതമായി. അവയെല്ലാറ്റിനുംകൂടി ന്യൂ ഇംഗ്ലണ്ട് എന്ന പേർ ലഭിച്ചു.

1634_ൽ ബാൾട്ടിമൂർപ്രഭു സ്ഥാപിച്ച ഉപനിവേശത്തിനു മേരിലണ്ട് എന്നായിരുന്നു പേർ. 1663_ൽ തെക്കെ കരോലിന, വടക്കെ കരൊലിന എന്നീ ഉപനിവേശങ്ങൾ സ്ഥാപിക്കപ്പെട്ടു. 1681_ൽ വില്യംപെൻസ്ഥാപിച്ച ഉപനിവേശമാണു പെൻസിൽവാനിയാ. പതിനേഴാം ശതാബ്ദത്തിൻെറ അവസാനമായപ്പോഴെക്കും ഇംഗ്ലീഷുകാരുടെ ഉപനിവേശങ്ങൾ വടക്കെ അമേരിക്കയുടെ കിഴക്കെ തിരമാസകലം നിറഞ്ഞു. 1713_ലെ സന്ധിപ്രകാരം ന്യൂഫൌലണ്ട്, നോവസ്കോഷിയ, ഹഡ്സൻ ഉൾക്കടലിനു സമീപമുള്ള പ്രദേശം എന്നിവ ഇംഗ്ലീഷുകാൎക്കധീനമായി.

യൂറോപ്പിൽ പിന്നേയും ഫ്രാൻസും ഇംഗ്ലണ്ടും തമ്മിൽ യുദ്ധംചെയ്തുകൊണ്ടിരുന്നു. യൂറോപ്പിൽ യുദ്ധമായാൽ അമേരിക്കയിലും യുദ്ധം തീച്ചയായിരുന്നു. എന്നുമാത്രമല്ല, പുതിയലോകത്തിൽ ഏതായിരുന്നു പ്രബലമായ ശക്തി എന്നും വാദമുണ്ടായിരുന്നു. 1752_ൽ ഫ്ലോറിഡമുതൽ സെൻറ് ലോറൻസു നദീമുഖംവരെയുള്ള പ്രദേശം ഇംഗ്ലീഷുകാരുടെ കൈവശമായിരുന്നു. സെൻറ് ലോറൻസു മുതൽ ഗ്രൈററുലെക്കസുവരെയുള്ള പ്രദേശവും ലൂസിയാനയും പരന്ത്രീസ്സുകാൎക്കധീനമായിരുന്നു. രണ്ടു കൂട്ടരുടേയും പ്രദേശങ്ങൾക്കു മദ്ധ്യത്തിലായിരുന്നു ഓഹിയോനദീതടം. തങ്ങൾക്ക് അതു കരസ്ഥമാക്കേണമെ

ന്നു പരന്ത്രീസ്സുകാരും, തങ്ങൾക്ക് അതു കരസ്ഥമാക്കേണ്ണമെന്നു് ഇംഗ്ലീഷുകാരും ആഗ്രഹിച്ചു. അങ്ങിനെയിരിക്കുമ്പോൾ 1756-ൽ യൂറോപ്പിൽ ഇംഗ്ലണ്ടും ഫ്രാൻസും തമ്മിൽ യുദ്ധമായി. ഇരുകൂട്ടരും അമേരിക്കയിലേക്കു സൈന്യങ്ങളെ അയച്ചു. ഇംഗ്ലീഷുകാർ സെററ് ലോറൻസുമുഖം കരസ്ഥമാക്കി. പരന്ത്രീസ്സുകാർ വിവശരായി. അവർ കെബക്കിൽ സ്ഥാനമുറപ്പിച്ചു. വുൾഫ് എന്നുപേരായ ഇംഗ്ലീഷുകാരൻ പരന്ത്രീസ്സുകാരെ തോല്പിച്ചു കനഡയാസകലം ഇംഗ്ലീഷുകാരുടെ അധീനത്തിലാക്കി.

പിന്നെ ഇംഗ്ലണ്ടും അമേരിക്കൻ ഉപനിവേശങ്ങളും തമ്മിൽ യുദ്ധമായി. അമേരിക്കയിൽ ഒരു സൈന്യത്തെ താമസിപ്പിക്കുന്നതിനുള്ള ചിലവു് ഉപനിവേശങ്ങൾ കൊടുക്കേണ്ണമെന്നു് ഇംഗ്ലീഷുകാർ ആവശ്യപ്പെട്ടു. അതിനു് ഉപനിവേശങ്ങൾ വഴിപ്പെട്ടില്ല. വഴക്കായി കുറെ കാലം കഴിഞ്ഞു. ഒടുവിൽ യാതൊരുവക പണവും അമേരിക്കക്കാരിൽനിന്നു പിരിക്കേണ്ടതില്ലെന്നു തീൎച്ചയായി. ചായയിന്മേൽ മാത്രം ഒരു ലഘുനികുതി നിശ്ചയിച്ചു. ചായ നിറച്ചു മൂന്നു കപ്പലുകൾ ബോസ്റ്റൻ തുറമുഖത്തെത്തി. ആ ചായയാസകലം അമേരിക്കക്കാർ കടലിൽ വലിച്ചെറിഞ്ഞു. വിവരം ഇംഗ്ലണ്ടിലെത്തിയപ്പോൾ ഇംഗ്ലണ്ടു യുദ്ധപ്രഖ്യാപനം ചെയ്തു. 1775-ൽ യുദ്ധം തുടങ്ങി. അമേരിക്കക്കാർ കനഡയിലെ പരന്ത്രീസുകാരെ പാട്ടിലാക്കാൻനോക്കി. അവർ വഴിപ്പെട്ടില്ല. അപ്പോൾ ഇംഗ്ലീഷുകാർ കനഡയെ ആക്രമിച്ചു. എന്നാൽ 1776-ൽ അവർ പരാജിതരായി. പിന്നെ അവർ കനഡയെ ഉപദ്രവിക്കു ഉണ്ടായില്ല.

യുദ്ധം പ്രഖ്യാപനംചെയ്ത സമയത്ത് അമേരിക്കക്കാൎക്കു സൈന്യമൊന്നും ഉണ്ടായിരുന്നില്ല. 1777_ൽ 13 നാട്ടുകൾചേൎന്നു സ്വാതന്ത്ര്യപത്രം എന്നൊന്നു പ്രസിദ്ധപ്പെടുത്തി. അവരുടെ നായകനായി ജോൎജ്ജ് വാഷിംഗ്ടൻ പുറപ്പെട്ടു. അവർ കീഴടങ്ങിയില്ല. നാട്ടുകളെ രണ്ടാക്കി ഭിന്നിപ്പിപ്പാൻ നോക്കിയതിലും ഇംഗ്ലീഷുകാർ തോററു. എന്തിനധികം പറയുന്നു? അമേരിക്കക്കാർ സ്വതന്ത്രരായി. 1783_ലെ ഇംഗ്ലണ്ട് അതു സമ്മതിച്ചുള്ളു.

1819_ൽ ഫ്ലോറിഡയെ അമേരിക്ക സ്പെയിനിന്റെ പക്കൽനിന്നു വിലയ്ക്കുവാങ്ങി. 1803_ൽ ലൂസിയാനിയാ എന്ന പ്രദേശം പരന്ത്രീസ്സുകാർ അമേരിക്കക്കാൎക്കു വിററു. 1845_നും 1853_നും മദ്ധ്യേ ടെക്സസു മുതൽ കാലിഫർണിയവരെയുള്ള പ്രദേശം മെക്സിക്കോവിൽനിന്നു കരസ്ഥമായി. 1867_ൽ അവർ അലാസ്കയെ റഷ്യയുടെ പക്കൽനിന്നു വിലക്കുവാങ്ങി. ഇങ്ങിനെ ഇന്നത്തെ ഐക്യനാട്ടുകൾ രൂപവൽകൃതമായിരിക്കുന്നു.

1763_ലാണ് കനഡ ഇംഗ്ലീഷ് ഉപനിവേശമായതെന്നു പറഞ്ഞുവല്ലൊ. അമേരിക്കക്കാർ ഇംഗ്ലണ്ടിനെതിരായി യുദ്ധത്തിനു പുറപ്പെട്ടപ്പോൾ ചില അമേരിക്കക്കാർ കനഡയിൽചെന്നു താമസമാക്കി. അവർ രണ്ടു സ്ഥലങ്ങളിലാണു താമസമാക്കിയത്. ഒരു സംഘക്കാർ സെൻറ് ലോറൻസിന്റെ മുഖത്തും മററെ വൎഗ്ഗക്കാർ ഒൻടാറിയോവിലും താമസമാക്കി. അധികകാലം കഴിയുന്നതിനുമുമ്പ് ഇവരും കനഡയിലെ പരന്ത്രീസ്സുകാരും തമ്മിൽ വഴക്കായി, അപ്പോൾ കനഡയെ അപ്പർ കനഡ

യെന്നും, ലോവർ കനഡയെന്നും രണ്ടാക്കിത്തിരിച്ചു വാഴുകതീർത്തു.

1814-ൽ അമേരിക്കക്കാർ കനഡയെ വീണ്ടും ആക്രമിച്ചു; എങ്കിലും ആ രാജ്യം പിടിച്ചടക്കാൻ സാധിച്ചില്ല. 1814-നും 1840-നും മദ്ധ്യേ കനഡക്കാർതന്നെ അവരുടെ കാൎയ്യാന്വേഷണം തുടങ്ങി. 1840-നും 1872-നും മദ്ധ്യേയാണു കനഡ ഒരു വലിയ ഡൊമിനിയനായത്. അന്നുമുതൽ കനഡ സാമ്പത്തികമായി വൎദ്ധിക്കതന്നെ ചെയ്യുന്നു.

---

## അദ്ധ്യായം 13.

## അമേരിക്കകൾ—ഭൂപ്രകൃതി.

---

വടക്കെ അമേരിക്കയും തെക്കെ അമേരിക്കയും തമ്മിൽ താഴെപറയുന്ന സാമ്യങ്ങളും വ്യത്യാസങ്ങളും നോക്കുക.

രണ്ടു ഭൂഖണ്ഡങ്ങളുടേയും ഉത്തരഭാഗത്തിനു ദക്ഷിണഭാഗത്തേക്കാളധികം വീതിയുണ്ട്. ദക്ഷിണഭാഗം കൂൎത്ത് ഒരു മുനമ്പിൽ അവസാനിക്കുന്നു.

രണ്ടു ഖണ്ഡങ്ങളിലും കിഴക്കുഭാഗത്ത് ഉന്നതതടങ്ങളുണ്ട്. അവ പടിഞ്ഞാറുള്ളവയെക്കാൾ ഉയരം കുറഞ്ഞവയത്രെ.

രണ്ടു ഖണ്ഡങ്ങളുടേയും മദ്ധ്യത്തിൽ മൈതാനമുണ്ട്.

രണ്ടു ഖണ്ഡങ്ങളിലും നദികൾ വടക്കു, കിഴക്കു, തെക്ക് എന്നീ ഭാഗങ്ങളിലേക്കു പ്രവഹിക്കുന്നുണ്ട്.

തെക്കെ അമേരിക്കയിൽ പസിഫിക്കുസമുദ്രത്തിലേക്ക് ഒഴുകുന്ന നദികളില്ല. വടക്കെ അമേരിക്കയിലെ പ്രേസർ, കൊളംബ്യായ, കൊളറാഡോ എന്നിവ പസിഫിക്കുസമുദ്രത്തിലേക്കു പ്രവഹിക്കുന്നു.

തെക്കേ അമേരിക്കയുടെ ഏററവും വീതിയുള്ള ഭാഗത്താണ് ഉഷ്ണമധികം. വടക്കേ അമേരിക്കയിൽ നേരേ മറിച്ചാണ്.

തെക്കേ അമേരിക്കയുടെ തെക്കുഭാഗത്തു ദ്വീപുകൾ ദുർല്ലഭം; വടക്കേ അമേരിക്കയുടെ തെക്കുഭാഗത്തു ദ്വീപുകൾ സുലഭമാണ്.

തെക്കേ അമേരിക്കയിൽ ഹഡ്സൻബേ പോലെയുള്ള കടലുകളോ കാലിഫൺണിയപോലെയുള്ള അർദ്ധദ്വീപുകളോ ഇല്ല.

രണ്ടു ഭൂഖണ്ഡങ്ങളും സമുദ്രനിരപ്പിൽനിന്നു ശരാശരി 2,000 അടി ഉയരത്തിലിരിക്കുന്നു. എന്നാൽ തെക്കേ അമേരിക്കയിൽ വടക്കേ അമേരിക്കയിലുള്ളതിലധികം സ്ഥലം 600 അടിയിൽ അധികം താഴ്ന്നു കാണും.

ഭൂപ്രകൃതിയനുസരിച്ചു വടക്കേ അമേരിക്കയെ പടിഞ്ഞാറൻ ഉന്നതതടം, കിഴക്കൻ ഉന്നതതടം, മദ്ധ്യമൈതാനം എന്നിങ്ങിനെ മൂന്നായി വിഭജിക്കാം.

പടിഞ്ഞാറൻ ഉന്നതതടങ്ങൾ—ഇവ കിഴക്കേ ഉന്നതതടങ്ങളേക്കാളും വീതിയും ഉയരവും കൂടിയവയാണ്. തെക്കുവടക്കായാണ് മലകളുടെ കിടപ്പ്. തടത്തിന്റെ മദ്ധ്യഭാഗത്തിനു തെക്കും വടക്കും അററങ്ങളേക്കാൾ വീതി അധികമാണ്. പടിഞ്ഞാറെ ഭാഗത്തു മലനിരകൾക്കും

പസിഫിക്കസമുദ്രത്തിനും മദ്ധ്യേയുള്ള കടൽതീരം നന്ന വീതികുറഞ്ഞതാണ്. ഈ ഉന്നതതടത്തിൻെറ മദ്ധ്യഭാഗത്തായി റോക്കിപൎവ്വതം കിടക്കുന്നു. അവയുടെ പടിഞ്ഞാറു മററുമലകളുണ്ട്. വടക്കുഭാഗത്ത് അവയെ കാസ്കേഡ്സെന്നും, തെക്കുഭാഗത്തു സീറനെവാഡയെന്നും വിളിക്കുന്നു. ഈ മലകൾക്കും റോക്കിക്കും മദ്ധ്യേയുള്ള ഉന്നതതടം വളരെ പൊക്കമുള്ളതാകുന്നു. വീതി അധികമുള്ളതു മദ്ധ്യത്തിലാണെങ്കിലും ഉയരമേറുന്നതു തെക്കും വടക്കും അററങ്ങളിലത്രെ. വടക്കേ അററത്തുള്ള മക്കെൻലിക്കു നാലുനാഴിക ഉയരം കാണും.

കിഴക്കൻ ഉന്നതതടങ്ങൾ — പടിഞ്ഞാറൻ ഉന്നതതടത്തേക്കാൾ വീതികുറഞ്ഞും പൊക്കംകുറഞ്ഞുമിരിക്കുന്നു. ഈ തടത്തെ സെൻറുലോറൻസുനദി രണ്ടായി വിഭജിക്കുന്നു. നദിക്കു തെക്കുഭാഗത്ത് ഇതു കടൽതീരത്തിനു സമാനരേഖയായി കിടക്കുന്നു. അവിടെ അതിന് അപ്പലാച്ചിയൻതടമെന്നു പേർ. ഈ തടത്തിലെ പ്രധാന മലയാണ് ആലിഗനി. വടക്കുകിഴക്കുനിന്നു തെക്കുപടിഞ്ഞാട്ടു നീണ്ടുകിടക്കുന്ന ഈ മലനിരയ്ക്കു 2,000 നാഴിക നീളമുണ്ട്. ഹഡ്സൻനദി ഇതിനെ രണ്ടായി വിഭജിക്കുന്നു. ഹഡ്സൻനദിക്കു തെക്കുഭാഗത്തുള്ള പ്രദേശത്തെ ആലിഗനി ഉന്നതതടം, അപ്പലാച്ചിയൻതാഴ്വര, അപ്പലാച്ചിയൻ മലനിര, തീരപ്രദേശം എന്നിങ്ങിനെ വീണ്ടും വിഭജിക്കാം.

മദ്ധ്യമൈതാനം. ഖണ്ഡത്തിൻെറ മൂന്നിലൊന്ന് ഈ വിഭാഗത്തിലാണ്. മൈതാനം സാവധാനത്തിൽ പടിഞ്ഞാട്ടു് ഉയരുന്നു. മക്കൻസിനദി വടക്കോ

ട്ടും; നെൽസൻ, ചർച്ചിൽ, സെൻറലോറൻസ് എന്നിവ കിഴക്കോട്ടും; മിസിസിപ്പി തെക്കോട്ടും ഒഴുകുന്നു.

ഭൂപ്രകൃതിയെ സംബന്ധിച്ചേടത്തോളം തെക്കേ അമേരിക്കയേയും പടിഞ്ഞാറൻ ഉന്നതതടം, കിഴക്കൻ ഉന്നതതടം, മദ്ധ്യമൈതാനം എന്നിങ്ങിനെ മൂന്നായി വിഭജിക്കാം.

ആൻഡീസാണ് പശ്ചിമോന്നതതടത്തിലെ പ്രധാനമല. തെക്കേ അമേരിക്കയുടെ പശ്ചിമതീരത്തിന് ഒരു വളവുണ്ട്. ആ വളവുള്ള സ്ഥലത്ത് ആൻഡീസിന്നു 400 നാഴിക വീതിയുണ്ട്. മല എവിടേയും ഒററനിരയല്ല. നിരകൾക്കിടയിൽ ഉന്നതതടങ്ങൾ കാണാം; രണ്ടു വലിയ തടാകങ്ങളുമുണ്ട്. വടക്കോട്ടു മാറുമ്പോൾ മലനിരകൾ തമ്മിലുള്ള അന്തരം അധികമാകുന്നു. വളവിൻെറ തെക്കുഭാഗത്തു മലനിരകൾ അടുത്തടുത്തുവരുന്നു. തെക്കേ അററമായാൽ ആൻഡീസ് ഒരൊററമലനിരയാണ്. വീതിയേറിയ ഭാഗത്തുതന്നെയാണ് ഉയരവും അധികം. ചില മുടികൾക്കു ഹിമാലയത്തിലെ മുടികളുടെ ഉയരമുണ്ട്. മിക്കവയും അഗ്നിപർവ്വതങ്ങളാണ്. മദ്ധ്യരേഖയ്ക്കടുത്തു കോട്ടോപാക്സി, ചിംപറോസോ എന്നു രണ്ട് അഗ്നിപർവ്വതങ്ങളുണ്ട്. കോട്ടോപാക്സി ഇനിയും കെട്ടുപോയിട്ടില്ല. തെക്കുഭാഗത്തുള്ള അക്കോൺക്കാഗ്വയാണ് നവീനലോകത്തിലെ ഏററവും ഉയൎന്ന കൊടുമുടി. അതും കെട്ടുപോയ ഒരു അഗ്നിപർവ്വതമത്രെ. തെക്കേ അററത്തു മലനിര സമുദ്രത്തിൽ ആണ്ടുപോയിരിക്കുന്നു. അവിടത്തെ കുന്നുകൾ ഇന്നു ദ്വീപുകളും താഴ്വരകൾ ഉൾക്കടലുകളുമായിരിക്കുന്നു. ആൻഡിസിനെ കടപ്പാൻ വളരെ ഞെരു-

ക്കമാണ്. മദ്ധ്യരേഖയ്ക്കടുത്തുള്ള മുടികൾകൂടി മഞ്ഞുകൊണ്ടു മൂടപ്പെട്ടിരിക്കുന്നു.

അമേസോൻതാഴ്വര പൂർവ്വതടത്തെ രണ്ടായി വിഭജിക്കുന്നു. അവയിൽ ഗയാനയിലെ ഉന്നതതടങ്ങൾ വടക്കുകിഴക്കു കിടക്കുന്നു. ബ്രസീൽതടം പ്ലെറ്റനദീമുഖംവരെ തെക്കോട്ടു നീണ്ടുചെല്ലുന്നു. അമേസോനിൻെറ മുഖത്തുനിന്നു പ്ലെറ്റനദീമുഖംവരെ ഒരു വരവരച്ചാൽ ബ്രസീൽതടം ആ വരയുടെ കിഴക്കുഭാഗത്തത്രെ. പൂർവ്വതടങ്ങൾക്കു പശ്ചിമതടങ്ങളോളം ഉയരമില്ല.

ഭൂഖണ്ഡത്തിൻെറ ശേഷമുള്ള ഭാഗം മദ്ധ്യമൈതാനമാണ്. ആ മൈതാനത്തിൽകൂടി ഒറിനോക്കോ, അമേസോൻ, പറാഗേ-പറാന എന്നീ നദികൾ പ്രവഹിക്കുന്നു. ഈ മൈതാനം വളരെ താഴ്ന്നിരിക്കുന്നു. ഗയാനതടത്തിൻെറ വടക്കുപടിഞ്ഞാറുമുള്ള ചരിവുകളിൽനിന്നാണ് ഒറിനോക്കോനദിയുടെ ഉത്ഭവം. അമേസോൻനദിയിലേക്ക് ആൻഡീസിൽനിന്നും പൂർവ്വോന്നതതടത്തിൻെറ ഇരുഭാഗങ്ങളിൽനിന്നും നദികൾ പ്രവഹിക്കുന്നുണ്ട്.

---

## അദ്ധ്യായം 14.

# നദികൾ—തടാകങ്ങൾ.

---

പസിഫിക്കു സമുദ്രത്തിലേക്കു പ്രവഹിക്കുന്ന നദികൾ അത്‌ലാന്തികസമുദ്രത്തിലേക്കു പ്രവഹിക്കുന്നവയോളം പ്രാധാന്യമുള്ളവയല്ല. പസിഫിക്കു സമുദ്രത്തിലേക്ക് ഒഴുകുന്ന നദികൾ പശ്ചിമോന്നതതടത്തിൽ ഉത്ഭവിച്ചു

നന്ന വീതികുറഞ്ഞ ഒരു തീരപ്രദേശത്തുകൂടിയാണൊഴുകുന്നതു്. അതുകൊണ്ടു് അവയിൽ ഗതാഗതസൌകൎയ്യമില്ല. ചില നദികൾ മലകളെ തുളച്ചുതന്നെയാണു പ്രവഹിക്കുന്നതു്.

ഫ്രെസർനദി ചെന്നുവീഴുന്നതു വാങ്കുവർദ്വീപിൻെറ പിന്നിലത്രെ. അതിലുള്ള ഒരു കുണ്ടിൻെറ ആഴം നിമിത്തം സൂൎയ്യരശ്മി അവിടെ എത്തുന്നതേയില്ല. എങ്കിലും കനഡയിൽ പസിഫിക്കു തീവണ്ടിപ്പാത ആ നദിയുടെ താഴ്വരയിൽക്കൂടിയാണു് വാങ്കുവറിലേക്കെത്തുന്നതു്.

കൊളംബിയാനദി പ്രവഹിക്കുന്നതും വീതികുറഞ്ഞ താഴ്വരകളിൽക്കൂടിത്തന്നെ. അതിൻെറ പോഷകനദിയാണു സ്നെക്ക്.

കലിഫർണിയ ഉൾക്കടലിൽ പതിക്കുന്ന കൊലറാഡോവിൽ അനവധി ചുഴികളുണ്ടു്. ഈ ചുഴികളിലൊന്നിനു 200 നാഴിക നീളം കാണും. അതിൻെറ ഇരുവശത്തുമുള്ള പാറകൾ ഒരു നാഴിക ഉയരത്തിൽ സ്ഥിതിചെയ്യുന്നു.

വടക്കെ അററത്താണു യൂക്കോൻ. അതു വടക്കെ അമേരിക്കയിലെ ഏററവും നീളമേറിയ നദികളിലൊന്നാണു്. എന്നാൽ വടക്കെ അററത്തായതുകൊണ്ടു് അതു കൊല്ലത്തിലധികഭാഗവും മഞ്ഞുകൊണ്ടു മൂടിക്കിടക്കുന്നു.

അത്ലാന്തികസമുദ്രത്തിലേക്കൊഴുകുന്ന നദികളിൽ പ്രധാനമായവ ഹഡ്സൻ, ഡെലാവയർ, സക്വിഹാനാ, പൊട്ടാമിക എന്നിവയാണു്. ഈ നദികളുടെ താഴ്വ

രകളിൽകൂടിയാണു പൂർവ്വോന്നതതടത്തിൽനിന്നു രാജ്യമദ്ധ്യത്തിലേക്കു പ്രവേശിക്കുന്നതു്.

സെൻറു ലോറൻസുനദി സുപ്പീരിയർ, മിച്ചിഗൻ, ഹ്യൂറൻ, എറി, ഒൻടാറിയൊ എന്നീ തടാകങ്ങളിൽകൂടി പ്രവഹിക്കുന്നു. എറി തടാകത്തിൽനിന്നു ബഹിർഗമിക്കുന്ന സമയത്തു നദിക്കു നയാഗരയെന്നു പേർ. നയാഗരയിൽ അനവധി വെള്ളച്ചാട്ടങ്ങളുണ്ടു്. അവയാണു പ്രസിദ്ധമായ നയാഗര വെള്ളച്ചാട്ടം. ഒടുവിലത്തെ തടാകത്തിൽനിന്നു പുറത്തുവന്നാൽ സെൻറ് ലോറൻസു വളരെ വീതിയുള്ള ഒരു നദിയായി. അവിടെനിന്നു നദിക്കു 600 നാഴിക നീളമുണ്ടു്. വെള്ളച്ചാട്ടങ്ങളുള്ള സ്ഥലത്തു കനാലുകഠം കുത്തിയിരിക്കുന്നു. നയാഗരവെള്ളച്ചാട്ടത്തിനു സമീപമാണു വെലൻറ് കനാൽ. ഈ കനാലുകഠം ഉള്ളതുകൊണ്ടു സുപ്പീരിയർ തടാകത്തിൻെറ അററംവരേയ്ക്കും വലിയ കപ്പലുകഠംക്കു വരാം.

മദ്ധ്യമൈതാനത്തിൻെറ ദക്ഷിണാദ്ധമാണു് മിസിസിപ്പിതടം. ഈ നദിയിലേക്കു പശ്ചിമോന്നതതടത്തിൽനിന്നും പൂർവ്വോന്നതതടത്തിൽനിന്നും നദികഠം പ്രവഹിക്കുന്നുണ്ടു്. വടക്കെ അമേരിക്കയിലെ ഏററവും നീളമേറിയ നദി ഇതാണ്. സുപ്പീരിയർതടാകത്തിന്നടുത്തു് ഉത്ഭവിച്ചു് ഈ നദി മെക്സിക്കോ ഉഠംക്കടലിൽ വീഴുന്നു. അതിൻെറ ഗതിയിൽ ഏതാണ്ടു മദ്ധ്യത്തിൽവച്ചു സെൻറു ലൂയിക്കു സമീപം മിസ്സോറി നദി അതിൽ വീഴുന്നു. അവിടെ എത്തുമ്പോഠംതന്നെ മിസ്സോറിക്കു 3000 നാഴിക നീളമുണ്ടു്. കെറോനഗരത്തിനു സമീപം ഓഹിയോ ന

ദി മിസിസിപ്പിയോടു ചേരുന്നു. മിസിസിപ്പി അനവധി ശാഖകളായാണു് സമുദ്രത്തിൽ വീഴുന്നതു്. അതുകൊണ്ടു മുഖത്തു് ഒരു മുക്കോൺതുരുത്തുണ്ടു്. നദീമുഖത്തുനിന്നു 100 നാഴിക ഉള്ളിലാണു ന്യൂഓർറിലയൻസ്. മുക്കോൺ തുരുത്തിൽ നദിയുടെ അതിരുകവിഞ്ഞ പ്രവാഹം തടയുവാൻ ചിറകൾ കെട്ടിയിരിക്കുന്നു.

മക്കൻസി, നെൽസൻ എന്നിവ ആർട്ടിക്കസമുദ്രത്തിലേക്കു പ്രവഹിക്കുന്നു.

മൻക്കസിയിലേക്ക് അനവധി തടാകങ്ങളിലെ വെള്ളം ഒഴുകിച്ചേരുന്നുണ്ടു്. ആ തടാകങ്ങളിൽ ഗ്രെററ്ബെയർ, ഗ്രെററ്സ്ലേവു് എന്നിവയാണു് ഏററവും വലിയവ. നദിയും തടാകങ്ങളും കൊല്ലത്തിൽ അധികകാലവും മഞ്ഞുകൊണ്ടു മൂടിയിരിക്കും.

വിനിപ്പഗ് തടാകത്തിലേക്കു പ്രവഹിക്കുന്ന ഒരു നദിയാണു് റെഡ്റിവർ. ഈ തടാകത്തെ ഹഡ്സൻബെയോടു യോജിപ്പിക്കുന്ന നദിയാണു നെൽസൻ.

ഓറിനോക്കോ നദി ഗയാന ഉന്നതതടത്തിൻെറ വടക്കും പടിഞ്ഞാറുമുള്ള ചരിവുകളിൽകൂടി ഒഴുകുന്നു. ഈ നദിക്കു് ആൻഡീസിൽനിന്നും പോഷകനദികളുണ്ടു്. ആൻഡീസിൻെറ അടിവാരംവരെ ചെറിയ തോണികൾക്കു പോകാം.

അമേസോൻനദിയിലേക്കു് ആൻഡീസിൽനിന്നും പൂർവ്വോന്നതതടത്തിൻെറ ഇരുവിഭാഗങ്ങളിൽനിന്നും നദികൾ പ്രവഹിക്കുന്നുണ്ടു്. ആൻഡീസിൽനിന്നു പുറപ്പെട്ടു വെള്ളച്ചാട്ടങ്ങളും മററുമായി വടക്കോട്ടൊഴുകുന്ന ര

ണ്ടു നദികളാണ് അമേസോണിൻെറ ജനയിതാക്കൾ. ഈ രണ്ടു നദികളും സമ്മേളിക്കുന്ന സ്ഥലത്തുനിന്നു സമുദ്രതീരംവരെ നദി ഗതാഗതസൌകൎയ്യമുള്ളതാകുന്നു. അമേസോണിൻെറ പോഷകനദികളിലും ഗതാഗതസൌകൎയ്യമുണ്ടു്. റിയോ നീഗ്രോ എന്ന നദിയിന്മേലുള്ള മനോസ് എന്ന നഗരംവരെ കപ്പലുകൾ വരുന്നു. മർഡൈറ എന്നതു റിയോന ഗ്രാവിനേക്കാൾ വലുതായ ഒരു പോഷകനദിയാണ്. നദിയുടെ ഒടുവിലത്തെ 250 നാഴികയിൽ അതിന്നു് ഒരു സ്ഥലത്തും 50 നാഴികയിൽ കുറഞ്ഞ വീതിയില്ല. മഴക്കാലത്തു നദി ഇരുകരയും കവിഞ്ഞൊഴുകുന്നു. അമേസോണിലെ ശുദ്ധജലം നദീമുഖത്തുനിന്നു 200 നാഴികവരെ സമുദ്രത്തിലേക്കു വ്യാപിച്ചുകാണും.

മദ്ധ്യമൈതാനത്തിൻെറ തെക്കുഭാഗത്തുകൂടി പരാഗ്വെ നദി തെക്കോട്ടൊഴുകുന്നു. ആൻഡിസിൽനിന്നും ബ്രസീലിൽനിന്നും അതിലേക്കു പോഷകനദികൾ പ്രവഹിക്കുന്നുണ്ടു്. ബ്രസീലിൽനിന്നു വരുന്നവയിൽ പറാനയാണ് ഏററവും വലിയതു്. പറാന ചേൎന്നാൽ നദിക്കു പറാഗ്വെപറാന എന്നായി പേർ. പ്ലെററു് എസ്ററുറി എന്ന സ്ഥലത്തത്രെ നദി സമുദ്രത്തിൽ പ്രവഹിക്കുന്നതു്.

ഉറോഗ്വെ എന്ന നദിയും പ്ലേററിലേയ്ക്കുതന്നെ പ്രവഹിക്കുന്നു. ഈ നദിയും അതിൻെറ പോഷകനദികളും ഗതാഗതസൌകൎയ്യമുള്ളവയാണ്. നദീമുഖത്തുനിന്നു 1000 നാഴിക ഉള്ളിലേക്കു കപ്പലുകൾക്കു പോകാം. ഈ ദൂരം കല്ക്കത്തയിൽനിന്നു ബോംബെയിലേക്കൊ മദ്രാസ്സിലേക്കൊ ഉള്ളതിനോടു തുല്യമാണ്. നദീമുഖത്തുനിന്നു

970 നാഴിക ഉള്ളിലിരിക്കുന്ന അസൻഷൻ എന്ന തുറമുഖം സമുദ്രവിതാനത്തിൽനിന്നു 250 അടിമാത്രം ഉയരത്തിലാണു്.

സാൻഫ്രാൻസിസ്കോ എന്ന നദി ബ്രസീലിയൻ ഉന്നതതടത്തിൻെറ ഏററവും ഉയൎന്നഭാഗത്തു് ഉത്ഭവിച്ചു് അത്ലാന്തികസമുദ്രത്തിൽ ചേരുന്നു. അതിന്നു ഗംഗാനദിയേക്കാൾ വലിപ്പമുണ്ടു്. മുഖത്തുനിന്നു 200 നാഴികയോളം ഗതാഗതസൌകൎയ്യമുണ്ടു്.

അമേസോൻ മുഖത്തേക്കൊഴുകുന്ന ടൊക്കാൻററിൻസ് എന്ന നദി സാൻഫ്രാസിസ്കോവിനേക്കാൾ നീളമേറിയതാണു്.

ആൻഡീസിൽനിന്നു് ഉത്ഭവിച്ചു കരിബ്ബിയൻകടലിൽ ചേരുന്ന ഒരു നദിയാണു മഗ്ഡലൻ.

---

## അദ്ധ്യായം 15.

## കാലാവസ്ഥയും—സസ്യാദികളും.

---

ഭൂഖണ്ഡം ഏതാണ്ടു വടക്കെ ധ്രുവംമുതൽ മദ്ധ്യരേഖവരെ നീണ്ടുകിടക്കുന്നു. ചില ഭാഗങ്ങൾ ഉയൎന്നും മററു ചില ഭാഗങ്ങൾ താഴ്ന്നുമിരിക്കുന്നു. അതുകൊണ്ടു കാലാവസ്ഥ എവിടേയും ഒരുപോലെയല്ല. കാലാവസ്ഥയിലുള്ള വ്യത്യാസംകൊണ്ടു ചിളവുകളിലും മൃഗങ്ങളിലും വ്യത്യാസം കാണുന്നു. വടക്കുഭാഗത്തു ശീതകാലം 3 മുതൽ 6 മാസംവരെ നീണ്ടുനില്ക്കും. ജനവരിമാസത്തിൽ

വെള്ളം ഉറച്ചുപോകുന്നു. വേനല്ക്കാലത്തു നല്ല ചൂടുണ്ടു താനും. വടക്കെ അമേരിക്കയിൽ അധികഭാഗത്തും വേനല്ക്കാലം ഉഷ്ണവും ശീതകാലം തണുപ്പുമുള്ളതാകുന്നു. പസിഫിക്ക സമുദ്രത്തിൽനിന്നു വരുന്ന കാററു ഭൂഖണ്ഡത്തിന്റെ വടക്കഭാഗത്തു് ഊതുന്നു. പസിഫിക്ക തീരത്തു നല്ല മഴപെയ്യുന്നു. പടിഞ്ഞാറൻ മോൺസൂൻ കാററുകളൂതുന്ന ഈ സ്ഥലത്തു നല്ല തേക്കമരങ്ങൾ കാണാം. കലിഫർണിയ ഉൾക്കടലിനു പിന്നിലുള്ള ഭാഗത്തു മഴ നന്ന കുറവാണു്. കൊലറാഡോ മരുഭൂമി, സോൾട്ടു്ലെക്കതടം, വടക്കെ മെക്സിക്കോവിലെ വരണ്ട ഉന്നതതടം എന്നിവ ഇവിടെയത്രെ. ഈ രണ്ടു പ്രദേശങ്ങൾക്കും മദ്ധ്യെയുള്ള സ്ഥലത്തു മദ്ധ്യധരണ്യാഴിതീരത്തെ കാലാവസ്ഥയാണു്. ഇവിടെ മധുരനാരങ്ങ, ചെറുനാരങ്ങ, മുന്തിരിങ്ങ എന്നിവ സുലഭമായി വളരുന്നു. കലിഫർണിയയിൽനിന്നു കയററി അയക്കുന്ന ഫലങ്ങൾ ഇന്ത്യയിലേക്കുകൂടി വരുന്നുണ്ടു്.

മലനിരകളുടെ സ്ഥാനംകൊണ്ടും കാലാവസ്ഥ രൂപവൽക്കരിക്കപ്പെടുന്നു. ഏഷ്യയിലെ മലനിരകൾ കിഴക്കുപടിഞ്ഞാറായി കിടക്കുന്നു. അമേരിക്കയിലെ മലകൾ വടക്കുനിന്നു തെക്കോട്ടു നീണ്ടുകിടക്കുന്നു. അതുകൊണ്ടു മിസിസിപ്പിതാഴ്വര ലോകത്തിലെ ഏററവും ഗുണകരമായ മേച്ചിൽസ്ഥലങ്ങളിൽ ഒന്നായിത്തീൎന്നിരിക്കുന്നു. വടക്കുനിന്നു വരുന്ന ശീതവാതത്തെ തടയുവാനും മലകളില്ല. അതുകൊണ്ടു വടക്കുനിന്നു വരുന്ന വായുമദ്ധ്യമൈതാനത്തിൽ കടന്നു വിളവുകളെ ഹനിക്കുന്നു. മി

സിസിപ്പിനദിമുഖത്തുള്ള വെള്ളവുംകൂടി ഉറച്ചുപോകുന്നു. മിസിസിപ്പിയുടെ മുഖവും നമ്മുടെ പാടലീപുത്രവും ഒരേ അക്ഷാംശരേഖയിന്മേലാണ്. പാടലീപുത്രത്തിൽ എപ്പോഴെങ്കിലും മഞ്ഞു കാണുന്നതാണോ?

പസിഫിക്കുസമുദ്രത്തിൽനിന്നു വരുന്ന കാററുകളെ റോക്കിമലകൾ തടുക്കുന്നു. അതുകൊണ്ടു മഴ ദുല്ലഭമായിത്തീരുന്നു. കൃഷി ചെയ്യണമെങ്കിൽ വെള്ളച്ചാലുകൾ കുത്തേണ്ടിയിരിക്കുന്നു.

സമുദ്രത്തിലെ പ്രവാഹങ്ങളും കാലാവസ്ഥയെ ബാധിക്കുന്നു. കുറൊസിവൊ എന്ന ഉഷ്ണപ്രവാഹം കനഡയുടെ പടിഞ്ഞാറെ തീരത്ത് എത്തുന്നു. അതുകൊണ്ട് അവിടത്തെ തുറമുഖങ്ങൾ ഒരിക്കലും മഞ്ഞുകൊണ്ടു മൂടുന്നില്ല. അത്‌ലാന്തികതീരത്തെ ലബ്രഡോർപ്രവാഹം കാരണം അവിടത്തെ തുറമുഖങ്ങൾ മൂടപ്പെട്ടുപോകുന്നു. ഐക്യനാടുകളുടെ പൂവ്വതീരത്തു ഗൾഫ്സ്ട്രീം പ്രവഹിക്കുന്നു.

തെക്കെ അമേരിക്കയുടെ വീതിയേറിയ ഭാഗമാസകലം ക്രാന്തിവലയത്തിനുള്ളിലാണ്. അതുകൊണ്ട് അവിടെ ചൂടു സുലഭമാണ്. തെക്കെ അററത്തു മാത്രമെ തണുപ്പ് അധികമുള്ളു. എന്നാൽ ഒരു സ്ഥലത്തും വെള്ളം ഉറച്ചുപോകുന്നതല്ല. കാലാവസ്ഥയിലെ പ്രധാന ഭാഗം മഴതന്നെ. വടക്കുകിഴക്കൻ വാണിജ്യവാതങ്ങൾ, തെക്കുകിഴക്കൻ വാണിജ്യവാതങ്ങൾ എന്നിവ മുഖാന്തിരമാണ് തെക്കെ അമേരിക്കയിൽ മഴ പെയ്യുന്നത്. നമ്മുടെ ശീതകാലത്തു സൂര്യൻ മദ്ധ്യരേഖയുടെ തെക്കുഭാഗത്താണ്.

അപ്പോൾ തെക്കെ അമേരിക്കയിൽ മഴ സുലഭം. നമ്മുടെ വേനല്ക്കാലത്ത് അമേസോൻതടത്തിൽ മഴ ധാരാളമുണ്ടാകും. അമേസോൻതടത്തിലാണ് ഏററവുമധികം മഴപെയ്യുന്നത്. ഈ ബാഷ്പസമൂഹത്തിൽ അശേഷംതന്നെ ആൻഡീസിന്നപ്പുറത്തു കടക്കുന്നില്ല. ആൻഡീസിൻെറ പടിഞ്ഞാറുഭാഗത്തു മദ്ധ്യരേഖയുടെ തെക്കായി കാററു സമുദ്രത്തിലേക്കാണ് ഊതുന്നത്. അതുകൊണ്ട് അവിടെ മഴയില്ല. തെക്കെ അററത്തെ കഥ അങ്ങിനെയല്ല. അവിടെ പടിഞ്ഞാറൻകാററ് ഊതുന്നു. എന്നാൽ ആൻഡീസ് ഈ കാററുകളെ തടക്കുന്നു. പ്ലെററിൻെറ തെക്കുഭാഗം വരണ്ടിരിക്കുന്നു. അധികഭാഗവും മരുഭൂമിയാണുതാനും.

വടക്കെ അമേരിക്കയിലെ ഉൽപന്നങ്ങളെ ഏഷ്യയിലെ ഉൽപന്നങ്ങളോടു താരതമ്യം ചെയ്യാം. സമുദ്രതീരവും വടക്കുള്ള ദ്വീപുകളും വളരെ തണുപ്പുള്ള പ്രദേശമാണ്. നിത്യം മഞ്ഞുമൂടിക്കിടക്കുന്നു. ഇവിടെ യാതൊരു മരവും വളരുന്നില്ല. ഈ പ്രദേശങ്ങളെ ഏഷ്യയിലെ ടൂണ്‍ഡ്രയോട് ഉപമിക്കാം. തെക്കോട്ടു പോകുംതോറും മരങ്ങൾ അധികമധികം പൊക്കം വെയ്ക്കുന്നു. ഒടുവിൽ വലിയ വനപ്രദേശം ഉണ്ടാകുന്നു. കനഡയിലെ വനം പസിഫിക്കുമുതൽ അത്‌ലാന്തികംവരെ നീണ്ടുകിടക്കുന്നു. വനത്തിനു തെക്കുഭാഗത്തു പുൽപ്രദേശങ്ങളുണ്ട്. അവയെ പ്രയറികളെന്നു വിളിക്കുന്നു. പ്രയറികളിൽ മരങ്ങളില്ല. പ്രയറികളെ കിളച്ചു ഗോതമ്പുകൃഷി ചെയ്തുവരുന്നു. കലിഫർണിയ ഉൾക്കടലിൻെറ അകഭാഗം വരണ്ട മരുഭൂമിയാകുന്നു.

മിസിസിപ്പിതാഴ്വരയിൽ പകുതിഭാഗംവരെ ഗോതമ്പു കൃഷിചെയ്തുവരുന്നു. കനഡയിലെ പ്രധാനവിളവു ഗോതമ്പാണ്. വിനിപ്പഗ് തടാകത്തിനു ചുററും ലക്ഷോപിലക്ഷം ഏക്കർ സ്ഥലത്തു ഗോതമ്പു കൃഷിചെയ്തുവരുന്നു. ഗോതമ്പുകൃഷിയുടെ തെക്കുഭാഗത്തു മൈസു കൃഷിചെയ്തുവരുന്നു. തടാകങ്ങൾക്കും മെക്സിക്കൊ ഉൾക്കടലിനും മദ്ധ്യേയുള്ള പ്രദേശത്തു മൈസു സുലഭമായി വളരുന്നു. മെക്സിക്കൊ ഉൾക്കടലിനുചുററും പരുത്തി കൃഷിചെയ്യുന്നു. ഉഷ്ണപ്രദേശത്തു പുകയിലയും കരിമ്പും കൃഷിചെയ്യുന്നു. മിസിസിപ്പി താഴ്വരയിലാണു പുകയില അധികം ഉണ്ടാകുന്നതു്. ഓട്സാണ് മററൊരു വിളവു്.

റെൻഡീർ എന്ന മാൻ, ആർട്ടിക്കുമുയൽ, പോലാർ കരടി എന്നിവയാണു വടക്കെ അററത്തെ മൃഗങ്ങൾ. കരടി, കുറുക്കൻ എന്നിവയെ വനങ്ങളിൽ കണ്ടുവരുന്നു. കാട്ടുപോത്തുകളെ ഇപ്പോൾ കാണ്മാനില്ല പുള്ളിപ്പുലി, കുരങ്ങ് എന്നിവയേയും സാധാരണ കണ്ടുവരുന്നു.

തെക്കെ അമേരിക്കയിലെ സസ്യങ്ങളെ ആഫ്രിക്കയിലെ സസ്യങ്ങളോടുപമിക്കാം. അമേസോൻതടത്തിലെ വനങ്ങളെ കാംഗോതടത്തിലെ വനങ്ങളോടു താരതമ്യം ചെയ്യുക. അമേസോൻതടത്തിലെ വനങ്ങൾ ലോകത്തിൽവച്ചു് ഏററവും വലിയ വനങ്ങളാണ്. ആ വനപ്രദേശം ഇനിയും മുഴുവനും കണ്ടെത്തുകയുണ്ടായിട്ടില്ല.

റബ്ബർ, കൊക്കൊ, നെല്ലു്, ചോളം, പുകയില, ക

രിമ്പു് എന്നിവ ബ്രസീലിൽ കൃഷിചെയ്തുവരുന്നു. മരക്കിഴങ്ങ്, ചോളം, ഗോതമ്പു് എന്നിവ ആർജൻടൈനിൽ കൃഷിചെയ്യുന്നു.

അദ്ധ്യായം 16.

# രാഷ്ട്രീയവിഭാഗങ്ങൾ

## കനഡ.

കനഡയിൽ ഇപ്പോൾ 9 സംസ്ഥാനങ്ങളും യൂക്കോൻ എന്നൊരു പ്രദേശവുമുണ്ടു്. യൂക്കോൻ, വടക്കുപടിഞ്ഞാറൻപ്രദേശങ്ങൾ എന്നിവയെ ഉത്തരകനഡയെന്നു പറയുന്നു. 9 സംസ്ഥാനങ്ങൾ ചേൎന്ന പ്രദേശത്തിനു ദക്ഷിണകനഡയെന്നു പേർ. ആ സംസ്ഥാനങ്ങളെത്തന്നെ പസിഫിക്ക്സംസ്ഥാനം, പ്രയറിസംസ്ഥാനം, സെൻറ് ലോറൻസ്തടം, പൌരസ്ത്യസംസ്ഥാനം എന്നിങ്ങിനെ വിഭജിക്കാം. ബ്രിട്ടീഷു കൊളംബിയയാണു പസിഫിക്കു പ്രോവിൻസ്, അൾബെർട്ട്, സാസ്കാച്ചിവിൻ, മാനിറോവ എന്നിവയാണു പ്രയറിപ്രോവിൻസ്. സെൻറ് ലോറൻസ് പ്രോവിൻസിൽ ഒൻട്ടാറിയൊ, ക്വെബെക്ക് എന്നിവ ഉൾപ്പെടും; പ്രിൻസ് എഡ്വേർഡ് ദ്വീപ്, നോവസ്കോഷിയാ, ന്യൂ ബ്രൻസുവിക്ക് എന്നിവ പൌരസ്ത്യസംസ്ഥാനത്തിലും ആകുന്നു.

പൌരസ്ത്യപ്രോവിൻസ്—വടക്കൻ അപ്പലാച്ചിയനിൻെറ ഭാഗമാണു്. അവിടത്തെ സമ്പത്തു കാടുകളിലും, ധാതുക്കളിലും, കൃഷിയിലും, മത്സ്യംപിടുത്തത്തിലുമാണു

കിടക്കുന്നതു്. സെൻറ് ജോൺ നദിയുടെ താഴ്വരയിൽ മരംവെട്ടൽ വളരെ പ്രധാനമായ ഒരു പ്രവൃത്തിയാകുന്നു. ഫിർ, പൈൻ, സീഡർ, ഹെംലോക്ക് എന്നിവയാണു പ്രധാന മരങ്ങൾ. പ്രധാനമായ മരറക്കമ്പനികൾ ഫ്രെഡറിക്ടൺ, സെൻറ് ജോൺ എന്നി നഗരങ്ങളിലത്രെ.

ധാതുഖനനം നോവഃസ്കോഷിയയിലെ പ്രധാനമായ ഒരു തൊഴിലാണു്. കെപ്പ്ബ്രിട്ടൻ ദ്വീപിൽനിന്നു കല്ക്കരിയും ഇരിമ്പും ഖനനംചെയ്തുവരുന്നു. നോവസ്കോഷിയയിലെ പിക്ടൻ എന്ന സ്ഥലത്തും കല്ക്കരിയും ഇരിമ്പും ഖനനംചെയ്യുന്നുണ്ടു്.

ജനങ്ങളുടെ പ്രധാനതൊഴിൽ കൃഷിതന്നെ. ഓട്സ്, യവം, ഉരുളക്കിഴങ്ങ് എന്നിവയാണു പ്രധാനവിളവുകൾ.

പ്രിൻസ് എഃഡ്വർഡ് ദ്വീപിൽ കുറുക്കന്മാരെ വളർത്തുന്നുണ്ടത്രെ.

നോവസ്കോഷിയയിലെ പ്രധാനപട്ടണങ്ങൾ ഹാലിഫാക്സും സിഡ്നിയുമാകുന്നു. ഹാലിഫാക്സ് ഒരു തുറമുഖമാണു്. അവിടെ ശീതകാലത്തു മഞ്ഞില്ല. സിഡ്നിയിൽ ഇരിമ്പുവ്യവസായം നടന്നുവരുന്നു.

പ്രിൻസ് എഡ്വേർഡ് ദ്വീപിൻെറ തലസ്ഥാനമാണു ഷാർലോട്ടി ടൌൺ.

ന്യൂബ്രൻസ്വിക്കിൻെറ തലസ്ഥാനമായ ഫ്രെഡറിക്ടൗനിൽ മരം അറക്കൽ ധാരാളമായി നടന്നുവരുന്നു.

സെൻറ് ലോറൻസ്തടം—പണ്ടുകാലത്ത് ഈ സ്ഥലമാസകലം കാടായിരുന്നു. അന്നു കാടായിരുന്ന സ്ഥലമാസകലം ഇന്നു കൃഷിസ്ഥലമാണ്. ഒൻട്ടാറിയൊ പ്രദേശത്തിൻെറ ഒരു ഭാഗത്തിനു മൂന്നുവശത്തും വെള്ളമുണ്ട്. അതിനെ തടാക അദ്ധ്ദ്വീപ് (ലൈക്ക് പെൻഇൻസുല) എന്നു വിളിക്കുന്നു. ഈ അദ്ധ്ദ്വീപിലെ പ്രധാനതൊഴിൽ കൃഷിയാണ്. ഗോതമ്പാണു പ്രധാന വിളവ്. എന്നാൽ മിക്സഡ് ഫാർമിങ്ങ് അതായത് ആട്ടുമാടുകളെ വളർത്തലും നിലകൃഷിയുമാണ് അധികമായും നടന്നുവരുന്നത്. കുതിരകളെ സുലഭമായി വളർത്തിവരുന്നു. പ്രധാനപട്ടണം ടൊറോൻട്ടോവാണ്. അവിടെ കൃഷിആയുധങ്ങളുണ്ടാക്കൽ, കപ്പലുകളുണ്ടാക്കൽ, ബിസ്കററുനിമ്മാണം എന്നീ വ്യവസായങ്ങൾ നടക്കുന്നു. അത് അനവധി തീവണ്ടിപ്പാതകളുടേയും കപ്പൽമാർഗ്ഗങ്ങളുടേയും സങ്കേതസ്ഥാനമാണ്. കഃബക്കിൽനിന്നു ചിക്കാഗോവിലേക്കു പോകുന്ന തീവണ്ടിപ്പാതയിലുള്ള ഹമിൽററൻ, ലണ്ടൻ എന്നിവ മററു പട്ടണങ്ങളാണ്. ഒൻട്ടാറിയൊ തടാകത്തിൻെറ കിഴക്കെ അററത്താണു കിങ്ങ്സ്ടൻ എന്ന പട്ടണം. ഒൻട്ടാറിയോ തടാകത്തിൽനിന്നു 100 നാഴിക അകലെയുള്ള മോൺട്രിയൻദ്വീപിന്മേലാണു മോൺട്രിൽപട്ടണം. ഈ പട്ടണത്തിൻെറ പിൻഭാഗത്തുള്ള മൌണ്ട്റോയൽ എന്ന മലയിൽനിന്നാണു പട്ടണത്തിനു ഈ പേർ ‥ിദ്ധമായത്. കനഡയിലെ ഏററവും വലിയ പട്ടണമത്രെ അത്.

കനഡയുടെ തലസ്ഥാനമായ ഒട്ടാവ ഒട്ടാവനദിയു

ടെ വലത്തുകരയിലാണു സ്ഥിതിചെയ്യുന്നത്. അമേരിക്കയിലെ മരം അറക്കൽ നടക്കുന്ന പ്രധാനപട്ടണമത്രെ ഇത്. ഇവിടെയുള്ള പാർലിമേണ്ടു കെട്ടിടങ്ങൾ വെസ്റ്റ് മിനിസ്റ്ററിലെ പാർലിമേണ്ടു കെട്ടിടങ്ങളോടു തുല്യമത്രെ. ഒൻട്ടാറിയൊ, ക്വിബെക്ക് എന്നി സംസ്ഥാനങ്ങളിൽ കൂടി കനഡയിലെ പകുതിജനം വസിക്കുന്നു. മോൺട്രിയലിന്നും ഒട്ടാവയ്ക്കും തമ്മിൽ കപ്പൽസ്സഞ്ചാരമുണ്ട്.

കനഡയാണു ലോകത്തിൽവച്ച് ഏററവുമധികം പാൽക്കട്ടി ഉണ്ടാക്കുന്ന രാജ്യം. ക്വിബെക്കിലാണ് ഇത് ഉണ്ടാക്കിവരുന്നതും. ലോവർ സെൻറ് ലോറൻസുനമേലുള്ള പ്രധാനപട്ടണം ക്വിബെക്കാകുന്നു. തോൽവ്യവസായമാണു പ്രധാനമായ വ്യവസായം. എന്നാൽ മരം അറക്കലും സുലഭമായി നടന്നുവരുന്നു.

പ്രയറിസംസ്ഥാനങ്ങൾ—ഇവിടത്തെ മണ്ണു വളരെ ഫലപുഷ്ടിയുള്ളതത്രെ. ഗോതമ്പുകൃഷിക്കു വളരെ പററിയ മണ്ണുമാണ്. ഇത്രയധികം ധാന്യം ലോകത്തിൽ മററൊരിടത്തും വിളയുന്നില്ല.

തണുപ്പ് അസഹ്യമാണ്. മഴ ദുർല്ലഭം. പക്ഷേ, ഉള്ളതു വേനൽക്കാലത്തു പെയ്യും.

മാനിറേറാബയിൽ അധികഭാഗവും തടാകങ്ങളാണ്. വിനിപ്പഗ് തടാകത്തിലേക്കു പ്രവഹിക്കുന്ന റെഡ് നദിതാഴ്വര ഗോതമ്പുകൃഷിക്കു വളരെ പററിയതത്രെ. വിനിപ്പഗാണു പ്രധാന പട്ടണം. ഗോതമ്പുകൃഷി നടക്കുന്ന സ്ഥലങ്ങളിലേക്കുള്ള പ്രവേശനമാർഗ്ഗത്തിലാണ് അതിൻെറ സ്ഥാനം. ഈ നഗരമാണു ലോകത്തിലെ ഏററ

വും വലിയ ധാന്യച്ചന്ത. അതൊരു തീവണ്ടിസങ്കേതസ്ഥാനവുമാണ്.

സാസകാച്ചിവാനിൽ മാനിറോബയിലുള്ളത്ര വലിയ തടാകങ്ങളില്ല. ഗോതമ്പ്, ചണ, യവം എന്നിവയാണു പ്രധാന വിളവുകൾ. റെജിനയാണ് തലസ്ഥാനം. മൂസ്ജാ എന്നു പേരായി വേറെ ഒരു പട്ടണമുണ്ട്. രണ്ടും കനഡിയൻ പസിഫിക്ക് പാതയിന്മേൽ നില്ക്കുന്നു.

ആൽബർട്ടയുടെ ചരിവു കിഴക്കോട്ടും വടക്കോട്ടുമാണ്. മണ്ണു വളരെ ഫലപുഷ്ടിയുള്ളതാകുന്നു. ഗോതമ്പാണു പ്രധാന വിളവ്. എഡ്മൻടൻ ആണു തലസ്ഥാനം. കാൻഗറി, മെയിസിൻഹാററ് എന്നിവ മററു നഗരങ്ങളത്രെ.

പസിഫിക്ക്പ്രോവിൻസ് —ഇവിടെ മലകൾ നിരനിരയായി കിടക്കുന്നതായാണു നാം കാണുന്നത്. മലയുടെ ചരിവുകൾ കുത്തുക്കമായി കിടക്കുന്നു. മരങ്ങളും സുലഭമാണ്. റോക്കി മലകളിലുള്ള ഇടുക്കുകളിൽക്കൂടി കിഴക്കുഭാഗത്തുനിന്നു തീവണ്ടിപ്പാതകൾ ഈ പ്രദേശത്തേക്കു കടക്കുന്നു. ഫ്രെസർനദി പ്രവഹിക്കുന്നത് ഈ സംസ്ഥാനത്തുകൂടിയാകുന്നു.

കാലാവസ്ഥ ഏതാണ്ടു പശ്ചിമയൂറോപ്പിലെപ്പോലെയിരിക്കുന്നു. പസിഫിക്ക്ഡ്രിഫ്ററും പടിഞ്ഞാറൻകാററും കാരണം മഴ സുലഭമത്രെ. വനങ്ങൾ സുലഭമാണ്. പുല്ലും സമൃദ്ധിയായുണ്ട്. ഡഗ്ലസ്ഫിർ എന്ന മരം 300 അടി ഉയരത്തിൽ വളരും. ധാതുക്കളാണു സംസ്ഥാന

ത്തിലെ പ്രധാനസമ്പത്ത്. സ്വൎണ്ണം, വെള്ളി, ചെമ്പ്, ഈയം എന്നീ ലോഹങ്ങൾ കണ്ടുവരുന്നു. ക്വീൻചാർലോററിദ്വീപിലും, വാങ്കുവർദ്വീപിലെ ക്രോസ്സനെസ്ററപാസ്സിലും കല്ക്കരിഖനികളുണ്ട്. മത്സ്യം പിടുത്തം പ്രധാനമായ ഒരു തൊഴിലാണ്. ആകെ 5 ലക്ഷം ജനങ്ങളേയുള്ളു; ഏതാണ്ടു 2 കോടി ആളുകൾക്ക് ഇവിടെ വസിക്കാം. തലസ്ഥാനം വിക്ടോറിയയാണ്. അതിന്നു സമീപമാണു ദി സ്ലപ്രയർമാററ്. വാങ്കുവാറിലെ നൌകാശയം ലോകത്തിലെ വിശേഷനൌകാശയങ്ങളിലൊന്നാണ്. കനഡയിലെ പ്രധാന തീവണ്ടിപ്പാതകൾ ഇവിടെയാണ് അവസാനിക്കുന്നത്. ജപ്പാൻ, ചൈന, ആസ്ത്രേലിയ, തെക്കെ അമേരിക്ക എന്നിവിടങ്ങളിലേക്കുള്ള കപ്പലുകൾ പുറപ്പെടുന്നതും ഇവിടെനിന്നുതന്നെ. ഫ്രെസർനദിയിന്മേലുള്ള ന്യൂവെസ്റ്റ്മിനിസ്റ്റർ മത്സ്യം പിടിക്കുന്നതിന്നു ശ്രുതിപ്പെട്ടിരിക്കുന്നു.

## ഉത്തരകനഡ.

### യൂക്കോണും വടക്കുപടിഞ്ഞാറൻപ്രദേശവും.

യൂക്കോനിൽ രണ്ടു നദികളുണ്ട്. കാലാവസ്ഥ വളരെ തണുപ്പുള്ളതാണ്. വടക്കുള്ള ദ്വീപുകളും ഹഡ്സൻബെക്കു ചുററുമുള്ള പ്രദേശങ്ങളുമാണ് വടക്കുപടിഞ്ഞാറൻപ്രദേശം. വടക്കെ അററം ബാറൻലാണ്ടിലെ ഒരു ഭാഗമത്രെ. ജനങ്ങൾ രോമംവിററു കാലംകഴിക്കുന്നു

കനഡയിലെ പ്രധാന തീവണ്ടിപ്പാതകൾ ഗ്രാൻററ് ട്രങ്ക്പസിഫിക്ക്, ഗ്രാൻററ്ട്രങ്ക്, കനഡിയൻ നോർ

തേൻ, ഇൻറർ കോലോണിയൽ, കനഡിയൽ പസിഫിക്ക്, നാഷനൽറെയിൽവെ എന്നിവതന്നെ. ഇവയിൽ ഒടുവിലത്തെ രണ്ടെണ്ണം മാത്രമേ ഗവമ്മേണ്ടു വകയല്ലാതുള്ളു.

കനഡിയൻ പസിഫിക്ക്പാത സെൻറ്ജോൺ, ഹാലിഫാക്സ്, മോൻട്രിയൽ, ഒട്ടാവ, പോർട്ട് ആർതർ, വിനിപ്പഗ്, റെജിന, കാൻഗറി, വാങ്കുവർ എന്നീ നഗരങ്ങളെ അന്യോന്യം ബന്ധിക്കുന്നു.

ഓരോ പ്രോവിൻസിലും പ്രത്യേക ഗവമ്മേണ്ടുണ്ട്. പ്രാദേശികകാൎയ്യങ്ങളെ അന്വേഷിക്കുന്നതു് ഈ ഗവമ്മേണ്ടാകുന്നു. ഡൊമിനിയൻ ഗവമ്മേണ്ടിൻെറ ഇരിപ്പിടം ഒട്ടാവയിലാണെന്നു പറഞ്ഞുവല്ലോ. ഒരു പൊതുജനപ്രതിനിധിസഭയും, സെനററുമുണ്ട്. പൊതുജനപ്രതിനിധിസഭയിലെ അംഗങ്ങളെ ജനങ്ങൾ തിരഞ്ഞെടുക്കുന്നു. സെനററിലെ അംഗങ്ങളെ നിശ്ചയിക്കുന്നതു ഗവമ്മേണ്ടത്രെ. രാജപ്രതിനിധിയായി ഗവൎണ്ണർജനറലുണ്ട്. ഈ ഗവൎണ്ണർജനറലും സഭയുംകൂടി പ്രാദേശിക ലഫ്ററനൻറു ഗവൎണ്ണർമാരെ നിയമിക്കുന്നു.

---

അദ്ധ്യായം 17.

## ഐക്യനാടുകൾ.

---

1776-ലെ സ്വാതന്ത്ര്യപ്രഖ്യാപനം കഴിഞ്ഞതാണു് ഐക്യനാടുകൾ സ്ഥാപിതമായതു്. അതിന്നു് ഏതാ

ണ്ടു കനഡയുടെ വലിപ്പംതന്നെയാണ്. എന്നാൽ അതു് അധികവും ശീതോഷ്ണമേഖലയിലത്രെ. ഇന്ത്യയുടെ ഇരട്ടി വലിപ്പമുണ്ടു ഈ രാജ്യത്തിനെന്നു പറയാം.

സ്വാഭാവികസ്ഥിതിയനുസരിച്ച് രാജ്യത്തെ വടക്കുപടിഞ്ഞാറൻ പസിഫിക്ക്തീരം, മദ്ധ്യധരണ്യാഴിപ്രദേശം, റോക്കിമലയുടെ തടം, അന്തർഭാഗത്തുള്ള മേച്ചിൽസ്ഥലങ്ങൾ, തെക്കുകിഴക്ക് അപ്പലാച്ചിയൻപ്രദേശം, ന്യൂ ഇംഗ്ലണ്ടുപ്രദേശം എന്നിങ്ങിനെ വിഭജിക്കാം.

വടക്കുപടിഞ്ഞാറൻതീരം—ഇവിടെ പ്യൂജററസൌണ്ടു് എന്നു പേരായി ഒരു താഴ്വരയുണ്ടു്. അവിടെ നാനാതരത്തിലുള്ള ഫലങ്ങൾ വളരുന്നു. കാടുകളിൽ ഫിർമരമാണധികം. കസ്തൂരി കണ്ടുവരുന്നു. സിയാററിൽ എന്നു പറയുന്ന തുറമുഖം ഇവിടെയാണ്.

മദ്ധ്യധരണ്യാഴിപ്രദേശം—കലിഫർണിയയിലെ അധികഭാഗവും ഈ പ്രദേശമാണ്. ഇതിൻെറ കരഭാഗത്തെ അതിരു് സീരനേവാഡയാകുന്നു. സമുദ്രതീരത്തു കോസ്റ്ററെഞ്ചു് എന്ന മല കിടക്കുന്നു. കലിഫർണിയയിൽ സാക്രമൻറോ, സിൽജാസ്ക്വിൻ എന്നിങ്ങിനെ രണ്ടു നദികളുണ്ടു്. പസിഫിക്ക് സമുദ്രത്തിൽനിന്നു കോസ്റ്റ്റെഞ്ചിലുള്ള താഴ്വരയിൽക്കൂടി രാജ്യത്തിനുള്ളിലേക്കു പ്രവേശിക്കാം. ഈ താഴ്വരയിലാണ് സാൻഫ്രാൻസിസ്കോ. ഗോതമ്പും യവവും കൃഷിചെയ്തുവരുന്നു. എന്നാൽ കലിഫർണിയയിലെ ഫലങ്ങളാണ് പ്രസിദ്ധമായവ. പീച്ചസ്, അപ്രികാൻ, പിയൌസ്, ചെറീസ്സ് എന്നിവയാണ് പ്രധാന പഴങ്ങൾ. ചെറുനാരങ്ങ, മധുരനാരങ്ങ,

മുന്തിരിങ്ങ എന്നിവയും സുലഭമാണ്. ലോസ് ആൻ ജിലിസ് എന്ന സ്ഥലത്തിനു ചുററുംനിന്നു മണ്ണെണ്ണ കുഴിച്ചെടുക്കുന്നു. സിറാനേവാഡയിൽ സ്വർണ്ണവും മ ററു ലോഹങ്ങളും കണ്ടുവരുന്നു. ഓക്കലണ്ട് എന്ന സ്ഥല ത്തുനിന്നാണു തീവണ്ടിപ്പാതകളുടെ പുറപ്പാട്. സാക്ര മെൻറോ എന്ന നഗരം രാജ്യത്തിന്നകത്താകുന്നു.

റോക്കിമലതടം—ഈ തടത്തിൻെറ പടിഞ്ഞാ റുഭാഗത്ത് സീരനെവാഡ, കാസ്കേസ് എന്നി മലക ളും; കിഴക്കുഭാഗത്തു റോക്കിമലകളും സ്ഥിതിചെയ്യുന്നു. ഈ മലനിരകൾക്കുമദ്ധ്യേയുള്ള ഉന്നതതടത്തെ സ്നേക്ക് റി വർപ്ലാറേറാ, കൊലറാഡോപ്ലാറേറാ എന്നിങ്ങിനെ വിഭ ജിക്കാം. ഉന്നതതടങ്ങൾ വരണ്ടിരിക്കുന്നു. അധികഭാ ഗവും മരുഭൂമിയാണ്.

സ്നേക്ക് റിവർപ്ലാറേറാവിൽ പുല്ലു സമൃദ്ധിയാണ്. എന്നാൽ അവിടെ ഗോതമ്പും കൃഷിചെയ്തുവരുന്നുണ്ട്.

ഊട്ട എന്ന ലവണതടാകത്തിൻെറ പരിതഃപ്രദേ ശങ്ങളാണ് അമേരിക്കയിലെ മരുഭൂമി. ആ തടാകത്തിൽ കൂടി ഒരു തീവണ്ടിപ്പാത പണിചെയ്യപ്പെട്ടിട്ടുണ്ട്. അ ത്ര ആഴംകുറഞ്ഞതാണത് ആ തടാകം. അവിടെയാണു സോൾട്ട്ലെെക്ക്സിററി. ഈ സിററിയിൽ പഞ്ചസാര ഉണ്ടാക്കുന്ന ബീററുറൂട്ട് കൃഷിചെയ്തുവരുന്നു.

കൊലറാഡോ ഉന്നതതടത്തിലാണ് 4000 അടി ആഴമുള്ള കൊലറാഡോ ചുഴി.

റൊക്കിതടത്തിലെ പ്രധാനതൊഴിൽ ലോഹഖനന മാകുന്നു. ഐക്യനാടുകളിലെ സ്വർണ്ണത്തിൽ മുക്കാൽഭാ

ഗവും; വെള്ളി, ചെമ്പ്, ഈയം എന്നിവയിലധികഭാഗവും ഇവിടെനിന്നാണ് കഴിച്ചെടുക്കുന്നത്.

അകഭാഗത്തുള്ള പുൽപ്രദേശം—ഈ പ്രദേശത്തെ വരണ്ട പശ്ചിമപ്രദേശമെന്നും, നനഞ്ഞ കിഴക്കൻപ്രദേശമെന്നും രണ്ടായി തിരിക്കാം.

പടിഞ്ഞാറുഭാഗം പുൽപ്രദേശമാണ്. റോക്കിയിൽനിന്നു വരുന്ന നദികളിൽനിന്നു കൃഷിക്കു നനയ്ക്കുവാൻ വെള്ളം കിട്ടുന്നില്ല. ടെക്സസ് എന്നതാണ് ഏററവും വലിയ കന്നുകാലി പ്രദേശം. ഡെൻവർ എന്ന പട്ടണം റോക്കിമലകളുടെ അടിവാരത്തു സ്ഥിതിചെയ്യുന്നു.

മിസിസിപ്പിതാഴ്വര, അഥവാ മദ്ധ്യസമതാനമാണു ഐക്യനാടുകളിലെ പ്രധാന കൃഷിസ്ഥലം. ഇതിൻെറ വടക്കുഭാഗത്തു ഗോതമ്പും തെക്കുഭാഗത്തു മൈസും കൃഷിചെയ്യുന്നു. മിനിയാപ്പോലിസ്, ചിക്കാഗോ, സെൻററ് ലൂയി എന്നിവിടങ്ങളിൽ റവ പൊടിക്കൽ പ്രധാനമായ ഒരു വ്യവസായമായ്ത്തീർന്നിരിക്കുന്നു. മിസോറിയും മിസിസിപ്പിയും ചേരുന്ന സ്ഥലമാണ് സെൻററ് ലൂയി. വലിയ കപ്പലുകൾ അവിടംവരെ മാത്രമേ വരികയുള്ളു. മാംസം കയററിയയക്കൽ ചിക്കാഗോ, കൻസസ്സ് എന്നിവിടങ്ങളിലെ പ്രധാന വ്യവസായങ്ങളിലൊന്നാണ്. ഈ പ്രദേശത്തുനിന്നു കല്ക്കരിയും മണ്ണെണ്ണയും കഴിച്ചെടുക്കുന്നു. മിനസോറാ എന്ന സ്ഥലത്തുനിന്നാണ് ഐക്യനാടുകളിലെ ഇരുമ്പു ചണപ്പൊടിയിൽ 85 ശതമാനം കിട്ടുന്നത്. ഡൂലുത്ത് എന്ന തുറമുഖത്തുനിന്നാണ് അതു കയററിയയയ്ക്കുന്നതും. ഡെററോയിററ് എന്ന നഗ

രത്തിൽ മോട്ടോർകാർപണി നടന്നുവരുന്നു. ഐക്യനാടുകളിലെ നാലാമത്തെ പട്ടണമാണിത്. ഓഹിയോവിന്മേലുള്ള സിൻസിനാററി തീവണ്ടിപ്പാതകളുടെ സങ്കേതസ്ഥാനമാണ്.

തെക്കുകിഴക്കൻപ്രദേശം—ഇതിൽ അത്‌ലാന്തിക സമുദ്രതീരവും മെക്സിക്കോ ഉൾക്കടലിൻചുററുമുള്ളതാഴ്ന്നപ്രദേശവും ഉൾപ്പെടുന്നു. മഴ സുലഭമായുണ്ട്. ഉഷ്ണത്തിനും കുറവില്ല. ഇവിടത്തെ പ്രധാനകൃഷി പരുത്തികൃഷിതന്നെ. മെയ്സ്, ഗോതമ്പ് എന്നിവയാണു പ്രധാനമായ ധാന്യങ്ങൾ. അവയിൽതന്നെ മെയ്സിനാണു പ്രാധാന്യം. നെല്ല്, കരിമ്പ് എന്നിവയും കൃഷിചെയ്തുവരുന്നു. ന്യൂ ഓർലിയൻസാണ് ഇവിടത്തെ പ്രധാനനഗരം. നദികളിൽ ഗതാഗതസൌകര്യമുണ്ട്. തീവണ്ടിപ്പാതകളും സുലഭമായിരിക്കുന്നു. മിയാമി മറെറാരു പട്ടണമാണ്.

അപ്പലാച്ചിയൻപ്രദേശം—ഒൻററാറിയോ, എറി എന്നീ തടാകങ്ങളിൽനിന്ന് ഈ പ്രദേശം തെക്കുപടിഞ്ഞാട്ടു നീണ്ടുകിടക്കുന്നു. ഐക്യനാടുകളിലെ ജനങ്ങളിൽ മൂന്നിലൊരുഭാഗം ഇവിടെയാണു വസിക്കുന്നത്. കൃഷിയും കന്നുമേച്ചിലുമാണു. ജനങ്ങളുടെ പ്രധാനതൊഴിൽ. പെൻസിൽവാനിയക്കു സമീപമുള്ള ലോഹക്കുഴിയിൽനിന്ന് കല്ക്കരി കുഴിച്ചെടുക്കുന്നു. അവിടെനിന്നു കിട്ടുന്നത്ര കല്ക്കരി ബ്രിട്ടീഷുദ്വീപുകളിലാസകലംനിന്നു കിട്ടുന്നില്ല. ഈ പ്രദേശത്തിന്നടുത്ത് ഇരുമ്പുവ്യവസായം നടന്നുവരുന്നു. പിററ്സ്ബർഗ്ഗ്, ഹോംസ്റ്റെഡ്, ക്ലീവ്‌ലണ്ട്, ബഫലൊ

എന്നീ നഗരങ്ങളിലെ പ്രധാന വ്യവസായം ഇതുതന്നെ. ഫിലാഡെൽഫിയായിൽ രോമത്തുണികഠം ഉണ്ടാക്കിവരുന്നു. ന്യൂയോക്കിൽ പരുത്തിവ്യവസായം നടന്നുവരുന്നു. ഈ പട്ടണമാണ് ഐക്യനാട്ടുകളിൽവച്ച് ഏററവും വലിയതു്. അവിടെ 50,00,000 ജനമുണ്ടു്. ലോകത്തിലെ പട്ടണങ്ങളിൽ അതു് രണ്ടാമത്തേതത്രെ. ഐക്യനാട്ടുകളിലെ ഒന്നാമത്തെ തുറമുഖമാണിതു്. അതിലൊരുഭാഗം ഒരു ദ്വീപിന്മേലാണ്. തീവണ്ടിപ്പാതകളും, തോട്ടുകളും വഴിയായി ഇവിടേക്കു വളരെ വേഗം സാമാനങ്ങഠം കൊണ്ടുവരാം. ബാഠംട്ടിമൂർ ന്യൂയോക്കിൻെറ ഇളയസഹോദരിയാണ്. ചീസ്പിക്കബെയിലുള്ള ഒരു നൌകാശയത്തിന്മേലാണിതു സ്ഥിതിചെയ്യുന്നതു്.

വാഷിംഗടനാണ് ഐക്യനാട്ടുകളിലെ തലസ്ഥാനം. അവിടെ അനവധി ഗവമ്മെണ്ടു കെട്ടിടങ്ങളുണ്ടു്. ഈ പട്ടണം വളരെ മനോഹരമായ ഒന്നത്രെ.

ന്യൂ ഇംഗ്ലണ്ടു്. ഐക്യനാട്ടുകളുടെ വടക്കുകിഴക്കെ അററമത്രെ ഈ പ്രദേശം. ഇവിടെയാണ് ഉപനിവേശങ്ങഠം പ്രഥമമായി സ്ഥാപിതമായതു്. ഇവിടെ ഇന്നും നിചകൃഷിയും കന്നുകാലിമേച്ചിലും നടന്നുവരുന്നു. പരുത്തിവ്യവസായവും ഇവിടെ നടക്കുന്നുണ്ടു്. ബോസ്റ്റൻ എന്ന സ്ഥലത്തു രോമവ്യവസായം നടന്നുവരുന്നു. ഐക്യനാട്ടുകളിലെ രണ്ടാമത്തെ തുറമുഖമാണിതു്. അവിടത്തെ നൌകാശയം സുരക്ഷിതമായതാണ്. പോർട്ട്ലണ്ടു് എന്ന സ്ഥലത്തും നല്ലൊരു നൌകാശയമുണ്ടു്.

ഐക്യനാട്ടുകളിൽ കിഴക്കെ അററം മുതൽ പടിഞ്ഞാറെ അററംവരെ നീണ്ടുകിടക്കുന്ന നാലു പാതകളുണ്ട്. അവ സതേൻ പസിഫിക്കപാത, യൂണിയൻ ആൻറ് സെൻടൽ പസിഫിക്കപാത, നോർതേൻ പസിഫിക്കപാത, ഗ്രെററ നോർതേൻപാത എന്നിവതന്നെ. ഓർലിയൻസു മുതൽ സാൻഫ്രാൻസിസ്കോവരെ നീണ്ടുകിടക്കുന്നതാണ് സതേൻ പസിഫിക്കപാത; സാൻഫ്രാൻസിസ്കോ, ചിക്കാഗൊ, ന്യൂയോക്ക് എന്നി നഗരങ്ങളെ ബന്ധിക്കുന്നതാണ് യൂണിയൻ ആൻറ് സെൻടൽ പസിഫിക്കപാത. പോർട്ടലണ്ടിനേയും ഡ്യൂലൂത്തിനേയും യോജിപ്പിക്കുന്നതാണ് നോർതേൻ പസിഫിക്കപാത. നദീമുഖത്തുമുതൽ സീററിൽവരെ നീണ്ടുകിടക്കുന്നതാണ് ഗ്രെററഡ്യൂലൂനോർതേൻപാത.

---

## അദ്ധ്യായം 18.

## വെസ്റ്റ് ഇൻഡീസ്.

വെസ്റ്റ് ഇൻഡിസിൽ ലന്തക്കാരുടേയും, പരന്ത്രീസുകാരുടേയും, ഡാനിഷുകാരുടേയും, ഐക്യനാട്ടുകാരുടേയും ദ്വീപുകളുണ്ട്. എന്നാൽ അധികഭാഗവും ഇംഗ്ലീഷുകാരുടെ വകയാണ്. അവ നാനാവലിപ്പത്തിലാണ്. ക്യൂബ എന്ന ദ്വീപിന്ന് അയർലണ്ടിനേക്കാൾ വലിപ്പമുണ്ട്. ചിലവയിൽ അഗ്നിപൎവ്വതപ്പാറകൾ കാണാം; മററുചിലവ പവിഴപ്പുററുകളാണ്. എല്ലാംകൂടി നോക്കുന്നതായാൽ, ദ്വീപുകളാസകലംകൂടി ഒരു മലനിരയാണെന്നു തോന്നും. അനവധി ചെറുപുഴകളും ഉണ്ട്.

ഉഷ്ണം വളരെയുള്ള പ്രദേശമാണ്. വാണിജ്യവാതങ്ങൾ കൊല്ലംമുഴുവനും ഊതുന്നു. ദ്വീപുകളിൽ അധികമെണ്ണത്തിലും ഫലപുഷ്ടിയുള്ള മണ്ണുണ്ട്. ബഹാമ മുതലായ ചിലവയിൽ യാതൊരു സസ്യവും വളരുന്നില്ല. കരിമ്പാണ് പ്രധാനകൃഷി.

ആദിമനിവാസികളെ ഇപ്പോൾ കാണാനില്ലെന്നുതന്നെ പറയാം. ആഫ്രിക്കയിലെ കാപ്പിരികളാണ് ഇവിടെ അധികമുള്ളത്. ചൈനക്കാരും, ഭാരതീയരുമായ കൂലിക്കാരുമുണ്ട്. കമ്പിത്തപാൽമൂലം ദ്വീപുകൾ അന്യോന്യം ബന്ധിക്കപ്പെട്ടിരിക്കുന്നു.

ക്യൂബ—ക്യൂബയാണ് ഏററവും വലിയ ദ്വീപ്. അതിനു 730 നാഴിക നീളമുണ്ട്. അതിനു 44,200 ചതുരശ്രനാഴിക വിസ്താരമുണ്ട്.

പൈൻ, പന, മഹോഗനി എന്നീ മരങ്ങളാണ് സാധാരണ കാണുന്നത്.

ഈ ദ്വീപിൽ 6 സംസ്ഥാനങ്ങളുണ്ട്. 1902_ൽ ഈ ദ്വീപു സ്വതന്ത്രമായി. ഹവാന എന്ന സ്ഥലത്ത് ഒരു സർവ്വകലാശാലയുണ്ട്.

കരിമ്പു, പുകയില, കാപ്പി, നേന്ത്രക്കായ, മധുരനാരങ്ങ എന്നിവ സുലഭമായുണ്ടാകുന്നു. ലോകത്തിൽവച്ച് ഏററവുമധികം കരിമ്പുണ്ടാകുന്നത് ഇവിടെയാണ് ഈ ദ്വീപിലെ പഞ്ചസാരവ്യവസായം അതിപ്രധാനമായതാണ്. ഹവാനസിഗററു പ്രസിദ്ധമത്രേ. 2,300 നാഴിക നീളമുള്ള തീവണ്ടിപ്പാതയുണ്ട്.

പോർട്ടോറിക്കോ—ഈ ദ്വീപിനു 95 നാഴിക നീളവും, 35 നാഴിക വീതിയും, 360 നാഴിക നീളമുള്ള കടൽത്തീരവുമുണ്ട്. ഇവിടെ സ്വർണ്ണം, രസം, ഇരിമ്പ്

എന്നീ ലോഹങ്ങൾ കണ്ടുവരുന്നു. സീഡർ, കരിമരം, ചന്ദനം എന്നിവയാണ് പ്രധാനമരങ്ങൾ. കാപ്പിയും കരിമ്പും സാധാരണമായി കൃഷിചെയ്തുവരുന്നു. സോപ്പ്, അരക്ക്, തീപ്പെട്ടി, വൈക്കോൽ, തൊപ്പി എന്നിവ ഉണ്ടാക്കലാണ് പ്രധാനവ്യവസായങ്ങൾ. കരിമ്പ്, കാപ്പി, പുകയില, കൊക്കൊ, പരുത്തി എന്നിവ കയററി അയക്കുന്നു. ഭരണസൌകൎയ്യത്തിനുവേണ്ടി ദ്വീപിനെ 7 സംസ്ഥാനങ്ങളാക്കി തിരിച്ചിരിക്കുന്നു. ഇവയിലെല്ലാംകൂടി 70 വില്ലേജുകളുണ്ട്. സാൻജുവിൻ എന്ന പട്ടണത്തിൽ ഒരു കോളേജുണ്ട്. . ഈ ദ്വീപ് ഐക്യനാടുകളുടെ കീഴിലാണ്.

ഹെററി. ഇതിനെതന്നെയാണ് സാൻറൊഡൊമിൻഗോ, ഹിസ്പാനിയോല എന്നൊക്കെ വിളിക്കുന്നതു്. ദ്വീപിന് അയർലണ്ടിൻെറ വലിപ്പം കാണാം. 400 നാഴിക നീളവും 160 നാഴിക വീതിയും ഉണ്ടു്. മോൻറിക്രിസ്റ്റി സിബാവൊ എന്നിങ്ങിനെയാണ് മലനിരകളുടെ പേരുകൾ. കിഴക്കെഭാഗമാണ് സാൻറൊഡൊമിങ്ഗൊ എന്ന റിപ്പബ്ലിക്കു. അതിനെ ഭരിക്കുന്നതു് ഒരു പ്രസിഡണ്ടും 24 അംഗങ്ങളുടങ്ങിയ ഒരു കോൺഗ്രസ്സുമത്രെ. കാപ്പി, മരം, പഞ്ചസാര, കൊക്കൊ എന്നിവയാണ് കയററുമതികൾ. സാൻറൊഡൊമിൻഗോവാണ് തലസ്ഥാനം. പടിഞ്ഞാറുഭാഗം ഹെയ്ററി റിപ്പബ്ലിക്കത്രെ. ഇവിടെനിന്നു കാപ്പി, മഹോഗനി, പരുത്തി എന്നിവ കയററി അയക്കുന്നു. ഒരു പ്രസിഡണ്ടു്, ഒരു സെനററു്, ഒരു പ്രതിനിധിസഭ എന്നിവ ചേൎന്നാണ് ഗവൎമ്മെണ്ടാകുന്നതു്. പൊൎട്ടോപ്രിൻസാണ് തലസ്ഥാനം.

ബഹാമസ്. ഇതിൽ ഉദ്ദേശം 3,000 പവിഴപ്പാറകളുണ്ട്. ബ്രിട്ടീഷുകാരുടെ വകയാണ് ദ്വീപുകൾ. 20 എണ്ണത്തിൽ ജനവാസമുണ്ട്. ന്യൂപ്രോവിഡൻസ്, ഹാർബർദ്വീപ്, റാഗണ്ട്ദ്വീപ്, ബിമിനിസ് എന്നിവയാണ് പ്രധാനമായവ. ഗ്രേററുബഹാമാസ്, ക്രൂക്കഡ് ദ്വീപുകൾ, കാററ്ദ്വീപ് എന്നിവ മററു ദ്വീപുകളാണ്. ജനങ്ങളിൽ മുക്കാൽഭാഗം കാപ്പിരികളാണ്. നാസ്സോവാണ് തലസ്ഥാനം.

ജമൈക്ക. ബ്രിട്ടീഷു വെസ്റ്റ് ഇന്ത്യൻദ്വീപുകളിൽ ഏററവും വലിയതാണിതു്. ഇതു ക്യൂബയിൽനിന്നു 100 നാഴിക തെക്കത്രെ. ഏറിയതു 150 നാഴിക നീളവും 30 നാഴിക വീതിയും കാണും. കാടുകൾ സുലഭമാണ്. കരിമ്പ് ഒരു കാലത്തു പ്രധാന കൃഷിയായിരുന്നു. നേന്ത്രക്കായ, മധുരനാരങ്ങ, പഞ്ചസാര, കാപ്പി, കൊക്കോ എന്നിവയാണ് ഇപ്പോഴത്തെ കയററുമതികൾ. സിഗാററുണ്ടാക്കൽ എന്നൊരു വ്യവസായം നടന്നുവരുന്നു. ജനങ്ങളിൽ അധികഭാഗം കാപ്പിരികൾ തന്നെ. ദ്വീപിനെ മൂന്നു ഖണ്ഡങ്ങളായി തിരിച്ചിരിക്കുന്നു. അവ കോൺവോൾ, മിഡിൽസേട്സ്, സറെ എന്നിവതന്നെ. ഗവണ്ണരും സഭയുംകൂടിയാണ് ഭരണംനടത്തുന്നതു്. കിങ്ങ്സ്ടൻ ആണ് തലസ്ഥാനം. തീവണ്ടിപ്പാതകൾ പണിചെയ്യപ്പെട്ടിരിക്കുന്നു.

കെയിക്കോസ്, ടക്സ് എന്നീ ബഹാമദ്വീപുകൾ ജമൈക്കയുടെ കീഴിലാണ്. കെയിക്കോസിൽ കോക്ക്ബൻ ഹാർബർ എന്നൊരു തുറമുഖമുണ്ട്. കെയ്മൻദ്വീപുകളും ജമൈക്കയുടെ കീഴിൽതന്നെ.

വിർജിൻദ്വീപുകൾ. പോൎട്ടാറിക്കോവിന്റെ കിഴക്കുഭാഗത്താണ് ലെസ്സർ ആൻററിലീസ്സ് അഥവാ കരിബീസ്സ് എന്ന ദ്വീപുകൾ. വിർജിൻദ്വീപുകളാണ് ലെസർ ആൻററിലീസ്സിലെ പ്രഥമസംഘം. അവയിൽ 32 എണ്ണം ബ്രിട്ടിഷുകാരുടെ വകയാണ്. രണ്ടെണ്ണം ഡൻമാൎക്കിന്റെ കീഴിലത്രെ. ദാനിഷുദ്വീപുകൾ സെൻറ് തോമസ്, സെൻറ് ജോൺ എന്നിവയത്രെ. ഇതിന്റെ വിസ്താരം 33 ചതുരശ്രനാഴികയാകുന്നു. സെൻറ് ജോണിന്നു 21 ചതുരശ്രനാഴിക വിസ്താരമുണ്ട്.

ലന്തക്കാൎക്ക് ആൻററിലീസുസംഘത്തിൽ സബ, സെൻറ് യുസ്റ്റേഷിയസ്, സെൻറ് മാട്ടിൻസിന്റെ പകുതിഭാഗം എന്നിവയുണ്ട്. ലീവേർഡുദ്വീപുകളിൽ ബൂൻ അയർ, അറുബ, കറാക്കൊ എന്നിവ ലന്തക്കാരുടേതാണ്.

ബ്രിട്ടിഷ് ലീവേർഡ് സംഘം. ഈ സംഘത്തിൽ വിർജിൻദ്വീപുകൾ മുതൽ ഡൊമിനിക്കവരെയുള്ള ദ്വീപുകളുൾപ്പെട്ടു. അൻററിഗ്വ, ബാർബുഡ, മോൻസിററ്, സെൻറ് ക്രിസ്റ്റാഫർസ്, നെവിസ്, ആൻഗ്വില, ഡൊമിനിക്ക എന്നിവയാണ് പ്രധാന ദ്വീപുകൾ. ചാർലോട്ടി ടൌൺ ആണ് ഡൊമിനിക്കയുടെ തലസ്ഥാനം. പോട്ട്സ്മത്ത് എന്നൊരു പട്ടണംകൂടിയുണ്ട്. കാപ്പി, പഞ്ചസാര, കൊക്കൊ എന്നിവയാണ് പ്രധാന കയററുമതികൾ.

ഫ്രഞ്ചുവെസ്റ്റ് ഇൻഡീസ്. മാട്ടിനിക്ക്, ഗ്വാർഡിലോപ്പ്, മേരിഗാലൻററ്, ഡിസരേസ് എന്നിവയാണ് ഈ സംഘത്തിലെ ദ്വീപുകൾ.

ബ്രിട്ടീഷ് വിൻഡ്‌വേർഡ് ദ്വീപുകഠം. മാട്ടിനീക്കിനു തെക്കുഭാഗത്തു കിടക്കുന്നു. സെൻറ് ലൂഷിയ, സെൻറ് വിൻസൻറ്, ഗ്രെനഡ എന്നിവയാണ് പ്രധാനദ്വീപുകഠം. സെൻറ് വിൻസൻറിൻെറ തലസ്ഥാനം കിങ്ങ്സ്ടൌൺ ആകുന്നു. സെൻറ് ജോർജ്ജസാണ് ഗ്രെനഡയുടെ തലസ്ഥാനം.

ബാർബഃഡോസ് 21 നാഴിക നീളവും 14 നാഴിക വീതിയും ഉണ്ട്. മണ്ണു ഫലപുഷ്ടിയുള്ളതാണ്. ബ്രിഡ്ജ്ടൌൺ ആണ് തലസ്ഥാനം. ഗവണ്ണർ, ലെജിസ്ലേററീവു കൌൺസിൽ, ഹൌസ് ഓഫ് അസംബ്ലി എന്നിങ്ങിനെയാണ് ഗവമ്മേണ്ട്.

ട്രിനിഡാസ്. 48 നാഴിക നീളവും 35 നാഴിക വീതിയും ഉണ്ട്. മണ്ണു ഫലപുഷ്ടിയുള്ളതാണ്. കരിമ്പ്, കൊക്കൊ എന്നിവയാണ് പ്രധാന വിളവുകഠം. തലസ്ഥാനം പോട്ട്ഓഫ്സ്പെയിൻ. 90 നാഴിക നീളമുള്ള തീവണ്ടിപ്പാതയുണ്ടു

പനാമ കനാൽ ഐക്യനാടുകളുടെ വകയാണ്. കനാലിൻെറ ഇരുകരയിലും 5 നാഴികവീതം വീതിയുള്ള കര ഐക്യനാടുകഠക്കു വിട്ടുകൊടുത്തിരിക്കുന്നു. കനാലിൻെറ പസിഫിക്കററത്തു പനാമ എന്ന നഗരവും, അത്ലാന്തിക അററത്തു കോലോൻ എന്ന നഗരവും സ്ഥിതിചെയ്യുന്നു. 1855 മുതൽ ഈ രണ്ടു തുറമുഖങ്ങളും തീവണ്ടിപ്പാതയാൽ ബന്ധിക്കപ്പെട്ടിരുന്നു. 1904_ൽ ആണ് ഈ പ്രദേശം ഐക്യനാടുകഠ വാങ്ങിയത്. 1914_ൽ കനാൽ പണിതീൎന്നു കഴിഞ്ഞു. കനാലിനു 45 നാഴിക നീ

ളുമുണ്ട്. 7 നാഴിക ദൂരത്തോളം കനാലുണ്ടാക്കാൻ വളരെയധികം താഴ്ത്തേണ്ടിവന്നു. മഴ വളരെയധികമാകയാൽ കനാലിൽ വെള്ളപ്പൊക്കം സാധാരണയാണ്. അതുകൊണ്ട് ഇരുകരയിലും ചിറകൾ കെട്ടിയിരിക്കുന്നു. ന്യൂയോക്കിൽനിന്നു സാൻഫ്രാൻസിസ്കോവിലേക്കുള്ള ദൂരത്തിൽ 9,000 നാഴികയാണ് കനാൽകൊണ്ടു കുറഞ്ഞിരിക്കുന്നത്.

---

## അദ്ധ്യായം 19.

## തെക്കെ അമേരിക്ക.

---

ആർജൻടിന. തെക്കെ അമേരിക്കയിലെ ഏററവും അഭിവൃദ്ധി പ്രാപിച്ച രാജ്യമാണിത്. വടക്കുഭാഗം കാടാണ്. മേച്ചിൽസ്ഥലങ്ങളാണു പ്രധാനമായ ഭാഗം. ഗോതമ്പു സമൃദ്ധിയായി കൃഷിചെയ്യുന്നു. പുൽപ്രദേശങ്ങൾക്കും ആൻഡീസിനും മദ്ധ്യേ ഒരു ഭാഗമുണ്ട്. പരുത്തി, പുകയില, ചണ, പഞ്ചസാര എന്നിവയാണ് ഇവിടത്തെ പ്രധാന വിളവുകൾ. പററഗോനിയ എന്നു പറയുന്നതു മരുഭൂമിതന്നെ. പറാനയും പറാഗ്വേയും ഗതാഗതസൌകര്യമുള്ള നദികളാണ്. ജനങ്ങൾ സ്പാനിഷ്വർഗ്ഗക്കാരാണ്. ബ്യൂനസ് അയർസാണു തലസ്ഥാനം. തെക്കെ അമേരിക്കയിലെ ഏററവും വലിയ നഗരമത്രെ. ടുക്കുമൻ, മെൻഡോസ, റൊസേറിയൊ, ലാപ്ലാററ എന്നിവ മററു പട്ടണങ്ങളാണ്.

ബ്രസീൽ. ബ്രസീലാണു തെക്കെ അമേരിക്കയിലെ ഏററവും വലിയ രാജ്യം. അതിന് ഇന്ത്യയുടെ രണ്ടിരട്ടി

വലിപ്പമുണ്ട്. അമെസോൻതടം, ബ്രസീലിയൻ ഉന്നത തടം, പാറാന-പറാഗ്വെതടം എന്നിവയാണു പ്രധാന സ്വാഭാവികവിഭാഗങ്ങൾ. അമേസോൻതടത്തിൽ ജന ങ്ങളില്ലെന്നുതന്നെ പറയാം. പാറബ്ബറാണു പ്രധാന വി ളവ്. അമേസോൻമുഖം മുതൽ സൌമൌലോവരെ നീ ണ്ടുകിടക്കുന്ന തിരമാണു ബ്രസീലിലെ ഏററവും പ്രധാ നമായ ഭാഗം. ഇവിടെ പരുത്തി, പഞ്ചസാര, റബ്ബർ, മൈസ്, കൊക്കൊ എന്നിവ ഉണ്ടാകുന്നു. പാറാനതടം മേച്ചിൽപ്രദേശമാണ്. റിയോഡിജനൈറോവാണു തല സ്ഥാനം. അതൊരു തുറമുഖവുമാണ്. സാൻടോസു മ റെറാരു തുറമുഖമാണ്. ഈ നഗരങ്ങളെ തീവണ്ടിപ്പാത കൾ ബന്ധിക്കുന്നു.

ചിലി. ആൻഡീസിനും പസിഫിക്കു സമുദ്രത്തി നും മദ്ധ്യേ കിടക്കുന്നു. വടക്കുനിന്നു തെക്കോട്ടു ഇതിനു 2,500 നാഴിക നീളമുണ്ട്. കാലാവസ്ഥയനുസരിച്ചു മൂ ന്നു ഖണ്ഡങ്ങളാക്കിത്തിരിക്കാം. അവ മരുഭൂമിപ്രദേശം, മദ്ധ്യധരണ്യാഴിപ്രദേശം, വനപ്രദേശം എന്നിവതന്നെ. അററ്കാമ മരുഭൂമി ഇവിടെയത്രെ. ഇവിടെ നൈററ റേററ്, ചെമ്പ്, വെള്ളി എന്നിവ കണ്ടുവരുന്നു. മദ്ധ്യ ധരണ്യാഴി പ്രദേശമാണ് ഏററവും ഫലവത്തായത്. ഗോതമ്പ്, യവം, വീഞ്ഞ, പഴങ്ങൾ എന്നിവയാണു പ്ര ധാനമായ ഉല്പന്നങ്ങൾ. കന്നുകാലിമേച്ചിലും നടന്നുവരു ന്നു. വനപ്രദേശത്തു ജനങ്ങളില്ലെന്നുതന്നെ പറയാം. ഇ റക്കുമതികൾ സംസ്കൃതവിഭവങ്ങൾതന്നെ. സാൻടിയാ ഗോവാണു തലസ്ഥാനം. അറിക, ഇക്കിക്ക്, വാൽപ റൈസൊ എന്നിവ മററു പട്ടണങ്ങളാണ്.

പറാഗ്വെ. ചെറിയ ഒരു റിപ്പബ്ലിക്കാണ്. പുൽപ്രദേശങ്ങളാണ് ഏറ്റവും പ്രധാനമായ ഭാഗം. ചായയാണു പ്രധാന വിളവ്. ജനങ്ങൾ സ്പാനിഷുവർഗ്ഗക്കാരാകുന്നു. പറാഗ്വെ നദിയിന്മേലുള്ള അസൻഷനാണു തലസ്ഥാനം.

ഉറുഗ്വെ. ലാപ്ലാററ എസ്റ്റുറിയുടെ കിഴക്കുഭാഗത്താണ്. കന്നുകാലികളെ മേയ്ക്കുവാനും ഗോതമ്പു കൃഷി ചെയ്യാനും കൊള്ളാം. മാംസമാണ് പ്രധാന കയററുമതി. മോൺടിഹഡിയോവാണു തലസ്ഥാനം.

ബൊലീവിയാ. ഇതിനെ രണ്ടു ഖണ്ഡങ്ങളാക്കിത്തിരിക്കാം. അവ പശ്ചിമപ്രദേശം പൂർവ്വപ്രദേശം എന്നിവ തന്നെ. പശ്ചിമഭാഗത്തു ധാതുക്കൾ സുലഭമാണ്. വെള്ളിയും, തകരവുമാണ് സാധാരണ കണ്ടുവരുന്നത്. ടിററിക്കാക്ക എന്ന തടാകം ഇവിടെയാണ്. കിഴക്കുഭാഗത്തെ മൊൻടാന എന്നു വിളിക്കുന്നു. ലാപാസ്സാണു പ്രധാന നഗരം.

പെറു. ആൻഡിയൻ ഉന്നതതടത്തിൻെറ ഒരു ഭാഗവും, പസിഫിക്കുസമുദ്രതീരവും കൂടിയാണു പെറു. തീരപ്രദേശമാണ് ഏററവും പ്രധാനമായത്. കരിമ്പും, പരുത്തിയും കൃഷിചെയ്തുവരുന്നു. ചെമ്പും വെള്ളിയും കുഴിച്ചെടുക്കുന്നു. ലാമ, അല്പാക്ക് എന്നീ മൃഗങ്ങളെ ഇവിടെ കണ്ടുവരുന്നു. ലാമയാണു തലസ്ഥാനം. കാലൊ, മൊല്ലൻഡൊ എന്നിവ തുറമുഖങ്ങളാണ്.

എക്വഡോർ. കൊക്കൊവാണു പ്രധാന വിളവ്. മദ്ധ്യരേഖയിന്മേൽ സ്ഥിതിചെയ്യുന്ന ക്വിറെറാവാണു തലസ്ഥാനം. ആ നഗരം സമുദ്രനിരപ്പിൽനിന്നു 9000 അടി പൊക്കത്തിലിരിക്കുന്നു.

കൊളംബിയാ. ആൻഡിസിൻെറ വടക്കെ അററത്താണു ഈ രാജ്യം കിടക്കുന്നതു്. സ്വാഭാവികസ്ഥിതിയനുസരിച്ചു രാജ്യത്തെ മലകളെന്നും താഴ്ന്ന പ്രദേശങ്ങളെന്നും രണ്ടായി തിരിക്കാം. മഗ്ഡലീന, കോക്ക എന്നിവയുടെ താഴ്വരകളാണു പ്രധാനമായവ. കൊക്കൊ, പരുത്തി, പഞ്ചസാര എന്നിവയാണ് പ്രധാനവിളവുകൾ. ഉന്നതതടങ്ങളിൽ കാപ്പി, മൈസ്, ഗോതമ്പു് എന്നിവ കൃഷിചെയ്യാം. മണ്ണെണ്ണ കുഴിച്ചെടുക്കുന്നു. ബൊഗൊട്ടയാണു തലസ്ഥാനം.

വെനിസ്വീല. നാലു സ്വാഭാവികഖണ്ഡങ്ങളാക്കിത്തിരിക്കാം. അവ വടക്കൻ തീരപ്രദേശം, ആൻഡീസിൻെറ ഭാഗം, ലാനോസ്, ഗ്വയാന ഉന്നതതടം എന്നിവതന്നെ. കാരക്കാസ്സാണു തലസ്ഥാനം.

ഗ്വയാന. വടക്കു താഴ്ന്നും തെക്കു് ഉയൎന്നുമിരിക്കുന്നു. തെക്കുഭാഗത്തു ധാതുക്കളുണ്ടു്. ബ്രിട്ടീഷ്, ഫ്രഞ്ച്, ഡച്ചു് എന്നീ മൂന്നു വിഭാഗങ്ങളുണ്ടു്. ബ്രിട്ടീഷുഭാഗത്തിൻെറ തലസ്ഥാനം ജോൎജ്ജടൌൺ ആകുന്നു.

അമേസോൺ നദിയുടെ ഇരുകരകളിലും അന്ധകാരമയമായ കാടുകൾ ഉണ്ടു്. ഈ വനപ്രദേശങ്ങൾ വെട്ടിതെളിയിച്ചു കൃഷിചെയ്തു തുടങ്ങിയിട്ടില്ല. ഈ കാടുകൾ ലോകത്തിൽവെച്ചു് ഏററവും വലിയ കാടുകളാണു്. ഇവിടങ്ങളിൽ പരിഷ്കൃതമനുഷ്യരെ കാണുന്നതു വളരെ ദുൎല്ലഭമാണു്.

## അദ്ധ്യായം 20.

# ആസ്ത്രേലിയാ
## കിടപ്പുമുതലായതു്.

ഈ ഭൂഖണ്ഡമാസകലം ദക്ഷിണാൎദ്ധഗോളത്തിൽ കിടക്കുന്നു. അതു മദ്ധ്യരേഖാപ്രദേശത്തേക്കൊ അൻട്ടാൎട്ടിക്ക സൎക്കിളിലേക്കൊ വ്യാപിക്കുന്നില്ല. മററു യാതൊരു ഖണ്ഡവും ഇത്രയധികം ജലാൎദ്ധഗോളത്തിൽ കിടക്കുന്നില്ല. ആസ്ത്രേലിയയ്ക്കു 2,360 നാഴിക നീളവും 1050 നാഴിക വീതിയും കാണും. ആഫ്രിക്കയിൽനിന്നു് ഈ ഖണ്ഡത്തിലേക്കു 4,500 നാഴികയും തെക്കെ അമേരിക്കയിൽനിന്നു 8,500 നാഴികയും അകലമുണ്ടു്. കാലാവസ്ഥ, ഉല്പന്നങ്ങൾ എന്നിവയിൽ ഈ ഖണ്ഡത്തിനു് ഒരു പ്രത്യേകതയുണ്ടു്. ഈ ഖണ്ഡമാസകലം 10 ഡിഗ്രിയും 40 ഡിഗ്രിയും അക്ഷരേഖകൾക്കുള്ളിൽ കിടക്കുന്നു.

എ. ഡി. 150-ൽ ടോലമാ എന്ന ഭൂമിശാസ്ത്രജ്ഞൻ ഈ ഭൂഖണ്ഡത്തെപ്പററി പ്രസ്താവിക്കുന്നുണ്ടു്. അദ്ദേഹം അതു് അൻട്ടാൎട്ടിക്കയുടെ ഒരു വിഭാഗമാണെന്നാണ പറയുന്നതു്. 1598-ൽ വൈററ്ഫ്ളാട്ടു് എന്നാൾ ആസ്ത്രേലിയയെപ്പററി ചില സംഗതികൾ പ്രസ്താവിക്കയുണ്ടായി. അദ്ദേഹത്തിൻെറ അഭിപ്രായവും അൻട്ടാൎട്ടിക്കയുടെ ഭാഗമാണു് ആസ്ത്രേലിയ എന്നായിരുന്നു. ലന്തക്കാരുടെ സഞ്ചാരം കഴിഞ്ഞതിനുശേഷമാണു് ആസ്ത്രേലിയയുടെ ശരിയായ സ്ഥാനം നിശ്ചയിക്കപ്പെട്ടതു്. 1642-ൽ ടാസ്മൻ എന്ന ലന്തക്കാരൻ ഡീമൻസുലാണ്ടു കണ്ടെത്തി. അദ്ദേ

ഹത്തിൻെറ ഈ പ്രവൃത്തികൾശേഷമാണ് ആസ്ത്രേലിയയുടെ സ്ഥാനം ശരിയായി അറിയാറായത്. അന്ന് അതിന്നു ന്യൂഹോളണ്ട് എന്നായിരുന്നു പേരിട്ടത്. എന്നാൽ 1770_ൽ കാപ്റ്റൻ കുക്ക് ഖണ്ഡത്തിൻെറ കിഴക്കെ തീരം കണ്ടെത്തുന്നതുവരെ ആസ്ത്രേലിയയുടെ ഏററവും ഫലപുഷ്ടിയേറിയ പ്രദേശം അറിയാതെതന്നെ കിടന്നു.

1788_ൽ ഗവർണ്ണർ ഫിലാപ്പിൻെറ കീഴിൽ "ഫസ്റ്റ് ഫ്ളീററ്" ബോട്ടനിബേയിലെത്തി. അമേരിക്കൻ ഉപനിവേശങ്ങളിലേക്ക് ഇംഗ്ലണ്ടിൽനിന്നു ശിക്ഷിക്കപ്പെട്ട കുററക്കാരെ അയച്ചിരുന്നു. ആ ഉപനിവേശങ്ങൾ 1776_ൽ സ്വാതന്ത്ര്യപ്രഖ്യാപനം ചെയ്തുവല്ലൊ. തദനന്തരം ഈ കുററക്കാരെ ആസ്ത്രേലിയയിലേക്ക് അയക്കുക എന്നായി. അങ്ങിനെയാണ് ആസ്ത്രേലിയയിലെ പ്രഥമമായ ഉപനിവേശം സ്ഥാപിതമായത്. 1759_ൽ ബാസ്സും ഫ്ളിൻഡേഴ്സുംകൂടി വാൻഡീമൻസ്ലാണ്ടിനെ ചുററിസ്സഞ്ചരിച്ചു. 1801_1802_ൽ ഫ്ളാൻഡേഴ്സ് ആസ്ത്രേലിയയുടെ തെക്കെ തീരത്തു ചുററിനടന്നു; തദനന്തരം അദ്ദേഹം ആസ്ത്രേലിയയെ ആസകലം പ്രദക്ഷിണംവച്ചു. 1813_ലാണു ബ്ളൂമലകളിൽകൂടി ആസ്ത്രേലിയുടെ ഉള്ളിൽ കടപ്പാൻ സാധിച്ചതു്. തദനന്തരം ഖണ്ഡത്തിൻെറ അകഭാഗത്തേക്ക കടപ്പാനുള്ള ആഗ്രഹം ജനങ്ങൾക്ക് അധികമായി. 1823_ൽ ബ്രിസ്ബെൻ എന്ന നദിയും കണ്ടെത്തപ്പെട്ടു. 1825_ൽ മോറിട്ടൻ ബെയിൽ ഒരു ഉപനിവേശം സ്ഥാപിതമായി. അതിന്നിടയിൽ പരന്ത്രീസ്സുകാർ ആസ്ത്രേലിയ പിടിക്കുവാൻ ചെല്ലുമെന്നൊരു

സംസാരമുണ്ടായി. അതു സംസാരിച്ചു കഴിഞ്ഞതേയുള്ളു. 1827-നും 1830-നും മദ്ധ്യേ സ്വാൻറിവർ ഉപനിവേശം സ്ഥാപിതമായി. 1836-ൽ ആഡിലേഡു സ്ഥാപിക്കപ്പെട്ടു. തദനന്തരം ജനങ്ങൾ രാജ്യത്തിനുള്ളിലേക്കും പടിഞ്ഞാട്ടും കടന്നുതുടങ്ങി. സ്വർണ്ണം കണ്ടെത്തി എന്ന കിംവദന്തി ഉണ്ടായപ്പോൾ ജനങ്ങൾ പൂർവ്വാധികം വന്നുചേൎന്നു.

1840-ൽ ന്യൂസ്‌ലണ്ടിനെ ന്യൂ സൌത്ത് വെയിൽസിൽനിന്നും പിരിച്ചു പ്രത്യേക സംസ്ഥാനമാക്കി. 1857-ൽ വിക്ടോറിയാ എന്ന സംസ്ഥാനം സ്ഥാപിതമായി. 1855-ൽ പൌരസ്ത്യസംസ്ഥാനങ്ങൾക്കെല്ലാംതന്നെ റെസ്പോൺസിബിൾ ഗവമ്മേണ്ടു നല്കപ്പെട്ടു. മോറിട്ടൻബെ ഉപനിവേശം 1859-ൽ ക്വിൻസുലണ്ടായി.

---

## അദ്ധ്യായം 21.

## ഭൂപ്രകൃതിയും കടൽത്തിരവും.

---

നിമ്നോന്നതസ്ഥിതിയെ അടിസ്ഥാനമാക്കി ഈ ഭൂഖണ്ഡത്തെ മൂന്നു ഭാഗങ്ങളായി തിരിക്കാം. (1) പശ്ചിമപീഠഭൂമി. (2) പൂൎവ്വോന്നതഭൂമികൾ. (3) മദ്ധ്യനിമ്നഭൂമികൾ.

പശ്ചിമപീഠഭൂമി. ഈ പീഠഭൂമി സമുദ്രതീരംവരെ വ്യാപിച്ചുകിടക്കുന്നു. സമുദ്രതീരത്തിൽ വീതി കുറഞ്ഞ ഒരു മൈതാനമുണ്ട്. ഈ മൈതാനം ഒരു ഉന്നതതടമായി പരിണമിക്കുന്നു. പടിഞ്ഞാറെ അററം വൃക്ഷനിബിഡമാണ്. മദ്ധ്യഭാഗം പുൽനിറഞ്ഞ മൈതാനവും കിഴക്കുഭാഗം തരിശുഭൂമിയാകുന്നു.

പൂർവ്വോന്നതഭൂമി. ഈ തടത്തെ ഗ്രെറവ ഡിവൈഡിങ്ങ് റെഞ്ച് എന്ന മല രണ്ടായി ഭാഗിക്കുന്നു. മല വടക്കുനിന്നു തെക്കോട്ടു നീണ്ടുകിടക്കുന്നു. ഇരുഭാഗങ്ങളിലും മൈതാനങ്ങൾ ഉണ്ട്. കിഴക്കുഭാഗത്തു മഴ സുലഭമാണ്. കാടുകൾ ധാരാളമുണ്ട്. കൃഷിക്ക് ഉപയുക്തമായ സ്ഥലങ്ങൾ ഇല്ലെന്നില്ല. പടിഞ്ഞാറെ മൈതാനം പുൽതകിടികളാണ്. ഈ തടത്തിൻെറ ഉൾഭാഗത്തേക്കു ഗതാഗതമാർഗ്ഗങ്ങൾ കുറവാണ്. ക്വീൻസ്ലാണ്ടു, ന്യൂസൌത്ത് വെയിൽസ്, വിക്ടോറിയാ എന്നീ സംസ്ഥാനങ്ങൾ ഈ തടത്തിൽ പെടുന്നു.

മദ്ധ്യനിമ്നപ്രദേശം. ഈ പ്രദേശം മുഴുവനും പുൽപ്രദേശങ്ങളാണ്. ജലം തീരെ കുറവാണ്. ഗതാഗതസൌകര്യം തിരെ കുറവുള്ള ഒരു പ്രദേശമാകുന്നു. ഈ മൈതാനത്തിൽ ദക്ഷിണ ആസ്ത്രേലിയയും നോർത്തേൻ ടെറിററിയും പെടുന്നു.

ആസ്ത്രേലിയ ആഫ്രിക്കയെപ്പോലെ നിരന്തരമായി കിടക്കുന്നതും കടലോരപള്ളപ്പുകൾ കുറഞ്ഞതുമാകുന്നു. അതുകൊണ്ടു ഉൾഭാഗങ്ങളിലേക്കു പോകുന്നതിനു സൌകര്യം കുറയുന്നതോടുകൂടി സമുദ്രതീരത്തിൽനിന്ന് അകന്നുകിടക്കുന്നതിനാൽ ഈ ഭൂഖണ്ഡം വരണ്ട കാലാവസ്ഥയോടുകൂടിയതായും ഭവിക്കുന്നു. കടൽക്കരയുടെ ഈ സ്ഥിതി കച്ചവടത്തിനും കാലാവസ്ഥയ്ക്കും ഗുണകരമല്ല.

ബാക്കി വൻകരകളുടെ കടലോരങ്ങൾക്കില്ലാത്ത ഒരു പ്രത്യേകത ഈ ഭൂഖണ്ഡത്തിൻെറ കടലോരത്തിനുണ്ട്. വടക്കുകിഴക്കു തീരത്തു 20 മുതൽ 30 നാഴികവരെ അകലെ 1,200 നാഴികയോളം നീളത്തിൽ തെക്കുവടക്കായി

ഗ്രെററ് ബാറിയർറിഫ് എന്ന ഒരു പവിഴപ്പാറനിര കിടക്കുന്നുണ്ട്. ഈ റീഫിനും തീരത്തിനും ഇടയിലുള്ള സമുദ്രഭാഗത്തിൽ കൊടുങ്കാററിൻെറ ക്ഷോഭം തട്ടാത്തതിനാൽ ഈ ഭാഗത്തിലെ കടൽ ശാന്തമായിരിക്കുന്നു. കപ്പൽസ്സഞ്ചാരത്തിനു വളരെ സൌകര്യമുണ്ട്. ഇവിടെ മുത്തു, മത്സ്യം എന്നിവ ശേഖരിക്കലാണ് ഒരു പ്രധാന തൊഴിൽ.

---

## അദ്ധ്യായം 22.

## നദികളും കാലാവസ്ഥയും.

---

ഗ്രെററു ഡിവൈഡിങ്ങു മലകളിൽനിന്നുത്ഭവിച്ചു പസിഫിക്ക സമുദ്രത്തിലേക്കു പ്രവഹിക്കുന്ന നദികൾക്കു വളരെയധികം നീളമുണ്ടാകാൻ തരമില്ല. എന്നാൽ അവയിൽ എല്ലാകാലത്തും വെള്ളമുണ്ട്. ചില സമയത്ത് അവയിൽ വെള്ളപ്പൊക്കവുമുണ്ടാകും.

ഗ്രെററ് ഡിവൈഡിങ്ങമലകളിൽനിന്ന് അകഭാഗത്തേക്ക് ഒഴുകുന്ന നദികൾ നീളംകൂടിയവയാണ്. അവ സാവധാനത്തിലെ ഒഴുകുന്നുള്ളുതാനും. എന്നാൽ അവയിൽ വെള്ളമില്ല. വേനല്ക്കാലത്തു നദികൾ തീരെ വരണ്ടു പോകുന്നു. മുറെ നദിമാത്രം ഇങ്ങിനെയല്ല. അത് ആസ്ത്രേലിയൻ ആല്പസിലാണ് ഉത്ഭവിക്കുന്നത്. ആ മലയുടെ കൊടുമുടികളിൽ എന്നും മഞ്ഞുണ്ട്. അതുകൊണ്ടു മുറെ നദി ഒരിക്കലും വററുന്നതല്ല. അതിൻെറ പ്രധാന പോഷകനദിയായ ഡാർലിംഗിലേക്ക് അനവധി പ്രദേശത്തെ വെള്ളംവന്നു ചേരുന്നുണ്ട്. വർഷക്കാലത്ത് ഈ നദിയിൽ കൂടി 1,000 നാഴിക ദൂരത്തോളം ഗതാഗതം ചെയ്യാം.

ഉത്തരതിരത്ത് അനവധി നദികളുണ്ട്. അവയിൽ വർഷക്കാലത്തു മാത്രമേ വെള്ളമുണ്ടാകയുള്ളൂ.

പടിഞ്ഞാറെ തീരത്തെ ഒരു നദിയാണ് സ്വാൻനദി. അതിന്മേൽ പെത്ത് എന്ന നഗരം സ്ഥിതിചെയ്യുന്നു.

തെക്കെ തീരത്തു 1,000 നാഴിക ദൂരത്തോളം യാതൊരു നദിയുമില്ല.

മിക്കനദികളും വേനല്ക്കാലത്തു വററുന്നതുകൊണ്ടു വലിയ കഷ്ടപ്പാടിന് ഇടവരുന്നു. രാജ്യത്തിൻെറ അകഭാഗത്തേക്കു പ്രവേശിക്കേണമെങ്കിൽ നല്ല റോഡുകളൊ തീവണ്ടിപ്പാതകളൊ വേണം. റോഡുകളും തീവണ്ടിപ്പാതകളും ഉണ്ടാക്കാൻ ഞെരുക്കവുമാണ്. ഖണ്ഡത്തിൻെറ അകഭാഗം മരുഭൂമിയാണ്.

## കാലാവസ്ഥ.

ഈ ഭൂഖണ്ഡത്തിനെ മകരരേഖ രണ്ടായി വിഭജിക്കുന്നു. ഉത്തരഭാഗം ഉഷ്ണമേഖലയുടെ തെക്കെ വക്കിൽ ഉൾപ്പെട്ടിരിക്കുന്നതിനാൽ ഇന്ത്യയിലെന്നപോലെ ഇവിടെയും ഉഷ്ണമായ കാലാവസ്ഥയും ഗ്രീഷ്മവൃഷ്ടിയും ഉണ്ടാകുന്നു. എന്നാൽ ദക്ഷിണശീതോഷ്ണമേഖലയിൽ ഉൾപ്പെടുന്ന ഭാഗങ്ങളിൽ വലുതായ തണുപ്പുണ്ടാകുന്നില്ല. പക്ഷെ ഖണ്ഡത്തിൻെറ വലിപ്പംകൊണ്ടും നിമ്നോന്നതപ്രകൃതികാരണവും, കടൽകാററിൻെറ ഗുണം എല്ലായിടത്തും അനുഭവിപ്പാൻ സാദ്ധ്യമാകുന്നില്ല. കടൽതീരങ്ങളിൽ മേൽപറഞ്ഞ കാലാവസ്ഥതന്നെ.

മദ്ധ്യഭാഗത്തു മഴ ദുർല്ലഭമായിട്ടാണ് ഉണ്ടാകുന്നത്. വടക്കുഭാഗത്തെ ഗ്രീഷ്മവൃഷ്ടി ഉള്ളിലേക്കു പോകുന്തോറും കുറഞ്ഞുവരുന്നു. തെക്കുകിഴക്കുള്ള കടൽത്തീരത്തിൽ എ

ല്ലാകാലത്തും മഴയുണ്ടാകുന്നുണ്ട്. വേനൽക്കാലത്തു വടക്കുകിഴക്കൻ കടൽത്തീരത്തിൽ മഴ ധാരാളവും മദ്ധ്യതടത്തിൽ കുറവും ആണു്. തെക്കും തെക്കുപടിഞ്ഞാറുഭാഗങ്ങളിലും ശീതകാലങ്ങളിൽ മഴ ഉണ്ടാകുന്നുണ്ട്.

വൻകരയുടെ മദ്ധ്യഭാഗത്തു മഴ ഇല്ലാതെ വരണ്ടുകിടക്കുന്നതാണെന്നു നാം മനസ്സിലാക്കിയല്ലോ. പക്ഷേ ഭൂമിയുടെ അടിയിൽനിന്നും ഉറവുകിണറുകൾ കുത്തി ജലം ശേഖരിക്കുന്നുണ്ട്. കാർപ്പൻടേറിയാ ഉൾക്കടൽ മുതൽ എയർതടാകംവരെ ഈ കിണറുകൾ കുഴിക്കാവുന്ന സ്ഥലങ്ങളാണു്. ഈ കിണറുകൾ ആർട്ടീസിയൻ കിണറുകൾ എന്ന പേരാൽ അറിയപ്പെടുന്നു. പക്ഷേ ഈ ജലം പലപ്പോഴും ഉപ്പുകലർന്നാണു് കണ്ടുവരുന്നതു്. എങ്കിലും ഈ കിണറുകളുടെ സഹായത്താൽ ചെമ്മരിയാടുകളെ വളർത്താവുന്ന ദിക്കുകൾ വിസ്തൃതങ്ങളായി തീർന്നിട്ടുണ്ട്.

---

അദ്ധ്യായം 23.

## വിളവുകൾ, മൃഗങ്ങൾ, ധാതുക്കൾ.

---

കാർപ്പൻറേറിയാ ഉൾക്കടലിനു ചുറ്റുമുള്ള പ്രദേശങ്ങൾ ചൂടും നനവുമുള്ളവയും മരങ്ങൾ ധാരാളം വളരുന്നവയുമാണു്. ഈ സ്ഥലം മോൺസൂൺകാററിനു വിധേയമാണു്. ഇവിടെ കാതലുള്ള നാനാതരം മരങ്ങൾ സുലഭമായുണ്ടാകുന്നു. കരിമ്പ്, പുകയില, നീലം, വാഴ എന്നിവ കൃഷിചെയ്തുവരുന്നു. ഈ വൻകരയിലെ പ്രധാന മരം യൂക്കാലിപ്ടസ് എന്ന മരമാണു്. ഇതിൻെറ എ

ണ്ണയാണു നാം ജലദോഷം മുതലായതിന് ഉപയോഗിക്കു ന്ന യൂക്കാലിപ്ടസ്സതൈലം.

പശ്ചിമാസ്ത്രേലിയാവിലെ പ്രത്യേക വൃക്ഷങ്ങളാണ് കാറി, ജാറ എന്നിവ. ഇവ സാധാരണയായി അറുത്തു തീവണ്ടിപ്പാതകളിൽ സ്ലീപ്പേർസായി ഉപയോഗിക്കുന്നു.

വടക്കുഭാഗത്തുള്ള വനങ്ങൾ കഴിഞ്ഞാൽ മഴ ചുരുക്കമായ പ്രദേശങ്ങളായി. തെക്കുകിഴക്ക് ഉന്നതഭൂമികളുടെ സമീപത്തുള്ള കാടുകൾ കഴിഞ്ഞ് മറെ—ഡാർലിങ്ങ തടത്തിലെ നിമ്നഭൂമികൾ എത്തുമ്പോൾ മിതശീതോഷ്ണ മേഖലയിലെ തൃണഭൂമിയായി. ഈ തൃണഭൂമികളെ വനമാക്കി കൃഷിചെയ്തുവരുന്നു. ഗോതമ്പാണ് ഇവിടത്തെ പ്രധാനകൃഷി.

സസ്യവർഗ്ഗത്തേക്കാൾ പ്രത്യേകതകൂടിയതു് ഈ വൻകരയിലെ ജന്തുവർഗ്ഗമാണ്. ഈ വൻകരയുടെ ഏകാന്തസ്ഥിതിനിമിത്തം ബാക്കി ഭൂഭാഗങ്ങളിൽ നിശ്ശേഷം നശിച്ച ജീവവർഗ്ഗങ്ങളിൽപെട്ട ചില ജീവികൾ ഇവിടെ കാണപ്പെടുന്നു. കങ്കാറു എന്ന മൃഗത്തെ ഈ വൻകരയിൽ മാത്രമെ കാണുന്നുള്ളു. അതു് അതിൻെറ നീണ്ട പിൻകാലുകൾകൊണ്ടു ചാടിച്ചാടി ഗമിക്കുന്നു. എമു, കാസോവറി, ലൈയർ പക്ഷി, ലാഫിങ്ങ് ജാക്ക് ആസ്സ് എന്നിവയെല്ലാം ഈ വൻകരയിൽമാത്രം കണ്ടുവരുന്ന പക്ഷികളാണ്.

യൂറോപ്യൻമാർ ഈ വൻകരയിൽ ആദ്യമായി ചെന്നപ്പോൾ നമ്മുടെ ഇടയിൽ കണ്ടുവരുന്ന യാതൊരു വീട്ടുമൃഗങ്ങളും അവിടെ ഉണ്ടായിരുന്നില്ല. അവരാണ് അവയെ അവിടെ വളർത്തുവാൻ തുടങ്ങിയതു്. ഇപ്പോൾ അവ അഭിവൃദ്ധി പ്രാപിച്ചിട്ടുണ്ടു്. ചെമ്മരിയാ

ടുകളേയും കന്നുകാലികളേയും വളൎത്തുന്നതു് ഒരു പ്രധാന തൊഴിലാണു്. ന്യൂസൌത്ത് വെയിൽസിൽ കുതിരകളെ വളൎത്തുന്നു. ഒട്ടകങ്ങളും ആസ്ത്രേലിയാവിൽ ധാരാളമുണ്ടു്. കൃഷിക്കു വലിയ നാശംചെയ്യുന്ന മുയലുകളുടെ എണ്ണം വൎദ്ധിച്ചിട്ടുണ്ടു്.

ആസ്ത്രേലിയയിൽ ധാതുക്കൾ സമൃദ്ധിയാണു്. സിഡ്നിയിൽനിന്നു ബ്ലൂ മലകളിൽകൂടി കടന്നു ജനങ്ങൾ ഖണ്ഡത്തിൻെറ അകത്തേക്കു കടന്നുവെന്നു പ്രസ്താവിച്ചുവല്ലൊ. അങ്ങിനെ ചെയ്തതിനുശേഷം 1851-ൽ അവർ ബാതേഴ്സ്റ്റ് എന്ന സ്ഥലത്തെത്തി. ആ സ്ഥലം സിഡ്നിയിൽനിന്നു 100 നാഴികയിൽ കുറഞ്ഞ അകലത്താണു സ്ഥിതിചെയ്യുന്നതു്. അവിടെ അവർ സ്വൎണ്ണം കണ്ടെത്തി. ഏതാണ്ടു് ആ സമയത്തുതന്നെ മേൽബൂണിൽനിന്നു 100 നാഴികയിൽ കുറഞ്ഞ ദൂരത്തിരിക്കുന്ന ബല്ലാരററ്, കൊൻഡിഗൊ എന്ന സ്ഥലങ്ങളിലും സ്വൎണ്ണം കണ്ടെത്തുകയുണ്ടായി. നിലത്തിൻെറ ഉപരിഭാഗത്തും നദികളിലും സ്വൎണ്ണം തിളങ്ങുന്നതായാണു കണ്ടതു്. ചില സ്ഥലങ്ങളിൽസ്വൎണ്ണംകട്ടകളായും കണ്ടുതുടങ്ങി. നദികളിലെ മണ്ണു് അരിച്ചാണു സ്വൎണ്ണം അധികമായി കിട്ടിയതു്. ഇത്ര എളുപ്പം സ്വൎണ്ണം കിട്ടുമെന്നു കണ്ടപ്പോൾ ആസ്ത്രേലിയക്കാർ സന്തോഷപരവശരായി അവർ മുൻപറഞ്ഞ സ്ഥലങ്ങളിലേക്കു പാഞ്ഞെത്തിത്തുടങ്ങി. ഈ വൎത്തമാനം ലോകത്തിൻെറ മററു ഭാഗങ്ങളിലും പരന്നു. അമേരിക്ക, ഏഷ്യ, യൂറോപ്പു് എന്നിവിടങ്ങളിൽനിന്നു ജനങ്ങൾ തിക്കിത്തിരക്കി വന്നുകയറി. അവരിൽ മിക്കവരുടേയും ആഗ്രഹം സാധിച്ചു. അന്നു് അനവധി ആളുകൾ ധനിക

ന്മാരായി; ആസ്ത്രേലിയയിൽ ജനസംഖ്യ പെട്ടെന്നു വൎദ്ധിച്ചു. അതുതന്നെയായിരുന്നു ആവശ്യവും. സ്വൎണ്ണം എടുപ്പാൻ വന്നവർ ആസ്ത്രേലിയയിൽ സ്ഥിരതാമസക്കാരായി. അവർ ആട്ടമേച്ചിൽക്കാരായും, തോട്ടക്കാരായും, കൃഷിക്കാരായും കാലയാപനം ചെയ്തുതുടങ്ങി.

ഇപ്പോഴും സ്വൎണ്ണം കിട്ടിവരുന്നുണ്ട്. ഇന്ത്യയിൽനിന്നു കിട്ടുന്നതിന്റെ 5 ഇരട്ടി സ്വൎണ്ണം ആസ്ത്രേലിയയിൽനിന്നു കിട്ടിവരുന്നു. എന്നാൽ ഇപ്പോൾ സ്വൎണ്ണം നിലത്തിന്റെ ഉപരിഭാഗത്തു കാണുന്നില്ല. ബെൻഡിഗൊ, ബല്ലാററ്, കൂൾഗാർഡി, കാൽഗൂർലി എന്നി സ്ഥലങ്ങളിൽ ഇന്നും സ്വൎണ്ണം കണ്ടുവരുന്നു. ന്യൂസൌത്ത് വെയിത്സിലുള്ള ബ്രോക്കൻഹിൽ എന്ന സ്ഥലത്തും ഖനികളുണ്ട്. അവിടെ വെള്ളി, തകരം, തുത്തനാഗം, ഈയം എന്നീ ലോഹങ്ങൾ കണ്ടുവരുന്നു. ബ്രോക്കൻഹില്ലിന്റെ കിഴക്കുഭാഗത്തുനിന്നു ചെമ്പും ലഭിച്ചുവരുന്നു. ക്വീൻസ്ലണ്ടിലുള്ള റോക്ക്ഹാംപ്ടന്റെ സമീപപ്രദേശമായ മൌണ്ട്മോർഗനിൽ ഒരു കുന്നുള്ളതിനു കനകക്കുന്നെന്നാണു പേർ. എങ്കിലും അവിടെനിന്ന് ഇന്നു സ്വൎണ്ണത്തേക്കാളധികം ചെമ്പാണു കിട്ടുന്നത്. പസിഫിക്കു തീരത്തു കൽക്കരിഖനികളുണ്ട്. സിഡ്നിയ്ക്കടുത്തും ഒരു കൽക്കരിഖനിയുണ്ട്.

ഈ ലോഹമാസകലം കണ്ടുവരുന്നുണ്ടെങ്കിലും പറയത്തക്ക വ്യവസായങ്ങളൊന്നുംതന്നെ ഇല്ല. ഇയ്യിടെയായി പരുത്തിത്തുണി, ബൂട്ട്സ്, വെണ്ണ എന്നിവ ഉണ്ടാക്കൽ തുടങ്ങിയിരിക്കുന്നു. രോമം, തോൽ, മട്ടൻ,

വെണ്ണ, കാറി, ജാറ, ഗോതമ്പ്, പരുത്തി, പഞ്ചസാര, സ്വർണ്ണം, വെള്ളി, ഇരിമ്പ്, ഈയം എന്നിവയാണ പ്രധാന കയററുമതികൾ.

---

## അദ്ധ്യായം 24.

## രാഷ്ട്രീയവിഭാഗങ്ങൾ—പട്ടണങ്ങൾ.

ആസ്ത്രേലിയയിൽ ന്യൂസൌത്ത്‌വെയിത്സ്, വിക്ടോറിയ, ക്വീൻസ്‌ലണ്ട്, തെക്കെ ആസ്ത്രേലിയ, പടിഞ്ഞാറെ ആസ്ത്രേലിയ, ടാസ്മേനിയ എന്നിങ്ങിനെ ആറു സംസ്ഥാനങ്ങളുണ്ട്. 1901-വരെ ഈ സംസ്ഥാനങ്ങൾക്കു വെവ്വേറെ ഗവമ്മേണ്ടായിരുന്നു. 1901-ൽ കോമൺവെൽത്ത് ഓഫ് ആസ്ത്രേലിയാ സ്ഥാപിതമായി. രാജാവിൻെറ പ്രതിനിധിയായി ഗവർണ്ണർജനറലുണ്ട്. അദ്ദേഹത്തെ സഹായിപ്പാൻ ഒരു കൌൺസിലും പ്രതിനിധിസഭയും ഉണ്ട്.

### ക്വീൻസ്‌ലണ്ട്.

ആസ്ത്രേലിയയുടെ വടക്കുകിഴക്കെ മൂലയാണ്. 1200 നാഴിക നീളവും 900 നാഴിക വീതിയും ഉണ്ട്. തെക്കു വടക്കാണ് നീളം. ഏതാണ്ടു 6,68,500 ചതുരശ്രനാഴിക വിസ്താരം കാണും. പസിഫിക്കു തിരത്തിന്നെതിരയി ഗ്രെറ്റ്ബാറിയർറീഫ് കിടക്കുന്നു.

ഗ്രെററ്ഡിവൈഡിങ്ങുമലയാണ മുഖ്യമല. ബ്രസ്, ബെൻഫ്രറസ്‌റോയി, ഹെർബെർട്ടു, നോർമൻബി,

കെനഡി എന്നിവയാണ് നദികളിൽ പ്രധാനമായവ. മുറെ_ഡാർലിങ്ങിലേക്ക് ഒഴുകുന്ന മററു നദികളും ഉണ്ട്. അവ മലയുടെ പടിഞ്ഞാറുഭാഗത്താണ്.

വളരെയധികം ചൂടോ, തണുപ്പോ ഇല്ല. മഴ എല്ലായിടത്തും ഒരുപോലെയല്ല. പസിഫിക്കതീരത്തു 50 മുതൽ 150 ഇഞ്ചുവരെ മഴ പെയ്യും. കാർപേതിയൻ മൈതാനത്തിൽ ഏററിയതു 40 ഇഞ്ചു മഴയെ കാണുകയുള്ളു.

സീഡർ, പൈൻ, പന, മുള എന്നിവ കാട്ടുകളിൽ സുലഭമാണ്. നേന്ത്രക്കായ കൃഷിചെയ്തുവരുന്നുണ്ട്. നെല്ല്, ഗോതമ്പു്, കരിമ്പ്, കാപ്പി, പുകയില, പരുത്തി, മധുരനാരങ്ങ എന്നിവ മററു വിളവുകളത്രെ.

3,500 നാഴികയിൽ അധികം നീളമുള്ള തീവണ്ടിപ്പാതകളുണ്ട്. ബ്രിസ്ബെൻ, സിഡ്നി, റോക്ക്ഹാംപ്ടൻ, മെറിബറൊ എന്നീ പട്ടണങ്ങൾ അന്യോന്യം സംഘടിതങ്ങളായിരിക്കുന്നു.

ഭരണസൌകയ്യത്തിനുവേണ്ടി ക്വീൻസ്ലണ്ടിനെ 12 ഖണ്ഡങ്ങളാക്കി തിരിച്ചിരിക്കുന്നു. ബ്രിസ്ബെയിനാണു തലസ്ഥാനം. മേറിബറൊ, ഗ്ലാസ്സ്റ്റൻ, പോർട്ട്കട്ടിസ്, റോക്ക്ഹാംപ്ടൻ എന്നിവ മററു പട്ടണങ്ങളാണ്. റോക്ക്ഹാംപ്ടൻപട്ടണം മൌണ്ട്മോർഗനിലേക്കുള്ള പ്രവേശനമാർഗ്ഗത്തിലാണ്. മൌണ്ട്മോർഗനിലാണു ലോകത്തിലെ ഏററവും വലിയ സ്വർണ്ണഖനി. ഇപ്സ്വിച്ച് എന്ന സ്ഥലത്തിന്നരികെ കൽക്കരിഖനികളും പരുത്തിവ്യവസായശാലകളും ഉണ്ട്.

## ന്യൂസൌത്ത് വെയിത്സ്.

ആസ്ത്രേലിയൻ ഉപനിവേശങ്ങളിൽ ഏററവും പഴയതു് ഇതത്രെ.

ഗ്രെററ് ഡിവൈഡിംഗ്റെഞ്ചു് ഈ സംസ്ഥാനത്തു സമുദ്രത്തിൽനിന്നു 30 മുതൽ 120 നാഴികവരെ അകലെയായി കിടക്കുന്നു. സിഡ്നിക്കു പടിഞ്ഞാറു് ഈ റെഞ്ചിനു ബ്ളൂമലയെന്നു പേർ. വടക്കുഭാഗത്തേക്കു ചെല്ലുമ്പോൾ ലിവർപൂൾമല, ന്യൂ ഇംഗ്ലണ്ടുമല എന്നീ പേരുകൾ റെഞ്ചിനു സിദ്ധിക്കുന്നു. തെക്കെ അററത്തു മുനിയോംഗ്റെഞ്ചു് എന്നു പേർ. അതു് ആസ്ത്രേലിയൻ ആല്പ്സിൻെറയും ഭാഗമാണു്. കൊസിയസ്കോ (7,336 അടി) എന്നു പേരായ കൊടുമുടി ഇവിടെയത്രെ.

വടക്കുഭാഗത്തു ഡാർലിംഗിൻെറ പോഷകനദികൾ പ്രവഹിക്കുന്നു. മഴക്കാലത്തു ഡാർലിംഗിൽ 1,700 നാഴികയോളം ഗതാഗതം ചെയ്യാം. തെക്കെ അററത്തു മുറംബിഡ്ജി എന്ന നദി ഒഴുകുന്നു. അതു് ആസ്ത്രേലിയൻ ആല്പ്സിലാണു് ഉത്ഭവിക്കുന്നതു്. അതിൽകൂടി 500 നാഴികയോളം ഗതാഗതം ചെയ്യാം. ഇവിടെയുള്ള ലെക്ജോർജ്ജിനു 25 നാഴിക നീളവും 8 നാഴിക വീതിയും ഉണ്ടു്.

സമുദ്രതീരത്തിൻെറ വടക്കുഭാഗത്തു് ഉഷ്ണം സുലഭമായുണ്ടു്. തെക്കുഭാഗവും മദ്ധ്യവും കുറേക്കൂടി തണുത്തിരിക്കുന്നു. അകഭാഗത്തു് ഉഷ്ണം അസഹ്യമാണു്. തീരപ്രദേശത്തു തെക്കു 30 മുതൽ വടക്കു 75 ഇഞ്ചുവരെ മഴ പെയ്യും.

ലോഹങ്ങൾ കണ്ടുവരുന്നുണ്ടു്. എങ്കിലും പ്രധാന

സ്വത്തു രോമം മുതലായ വസ്തുക്കളാണ്. ന്യൂകാസിൽ, ഇലവാറ, ലിത്ഗോ എന്നീ സ്ഥലങ്ങളിൽ കല്ക്കരി കണ്ടുവരുന്നു. വ്യവസായങ്ങളും നടന്നുവരുന്നു.

ഗവൎണ്ണരെ നിയമിക്കുന്നതു ചക്രവൎത്തിതന്നെ. പാൎല്ലിമെണ്ടിൽ രണ്ടു ഭാഗങ്ങളുണ്ട്. അപ്പർസഭയിലെ അംഗങ്ങളെ ആയുഷ്കാലത്തേയ്ക്കാണു നിയമനം ചെയ്യുന്നതു്. ലോവർഹൌസിലെ അംഗങ്ങളെ ജനങ്ങൾ തിരഞ്ഞെടുക്കുന്നു. ഒരു സഭ മൂന്നു കൊല്ലത്തേക്കു മാത്രമേ നില്ക്കുയുള്ളു. ജനങ്ങളിൽ അഞ്ചിൽ മൂന്നുഭാഗം മുൻസിപ്പാൽഗവൎമ്മേണ്ടിനു കീഴിലാണ്.

നല്ല പാതകൾ സുലഭമായി വെട്ടീട്ടുണ്ട്. തീവണ്ടിപ്പാതകളും പണിചെയ്യപ്പെട്ടിരിക്കുന്നു.

സിഡ്നിയാണു തലസ്ഥാനം. ആ നഗരത്തിൻെറ ഉത്ഭവം 1788-ൽ ആണ്. ആസ്ത്രേലിയയിലെ ഏററവും പഴയ പട്ടണമത്രെ. യൂറോപ്പിൽനിന്നു വരുന്ന കപ്പലുകളുടെ യാത്ര ഇവിടെ അവസാനിക്കുന്നു. ഇവിടത്തെ നാഷനൽപാൎക്കിൽ 35,000 ഏക്കൎ സ്ഥലമുണ്ട്. പാറമട്ട മറെറാരു നഗരമാണ്. സിഡ്നിയുടെ വടക്കുഭാഗത്തുള്ള പ്രധാനതുറമുഖമാണു ന്യൂകാസിൽ. സിൽവർട്ടൻ, ബ്രോക്കൻഹിൽ എന്നിവ മററു പട്ടണങ്ങളാണ്.

നോർഫക്ദ്വീപ്, ലോഡ്ഹോദ്വീപ് എന്നിവ ന്യൂസൌത്ത്വെയിൽസിൻെറ കീഴിലത്രെ.

## വിക്ടോറിയ.

ആസ്ത്രേലിയയുടെ തെക്കെ അററത്തുള്ള പ്രദേശമാ

ണ്. അവിടെയാണ് ജനങ്ങൾ ഒട്ടവിൽ കുടികയറി പാൎത്തതു്. അതിന്നു കിഴക്കുപടിഞ്ഞാറാണു നീളം; കൂടിയനീളം 420 നാഴികയും കൂടിയവീതി 250 നാഴികയും ആകുന്നു. അതിൻെറ വിസ്താരം 88,000 ചതുരശ്രനാഴികയാകുന്നു. 1551 വരെ അതു ന്യൂസൌത്ത്വെയിൽസിലെ ഒരു വിഭാഗമായിരുന്നു.

പോൎട്ട്ആൽബൎട്ട്, വെസ്റ്റേൻപോൎട്ട്, പോൎട്ട്ഫിലിപ്പ് എന്നിവയാണു പ്രധാനകടലുകൾ.

ഗ്രെററ്ഡിവൈഡിംഗ്ഗ് റെഞ്ചിൻെറ ഭാഗമായ മലകൾ രാജ്യത്തിൻെറ കിഴക്കുനിന്നു പടിഞ്ഞാട്ടു നീണ്ടു കിടക്കുന്നു. കിഴക്കുഭാഗത്തുള്ള മലനിരക്ക് ആസ്ത്രേലിയൻ ആല്പസ് എന്നു പേർ. ബോഃഗാങ്ങാണ് ഏററവും ഉയരംകൂടിയ കൊടുമുടി.

കാലാവസ്ഥ ശീതോഷ്ണമായിരിക്കുന്നു. തെക്കും കിഴക്കും ഭാഗങ്ങളിൽ 25 മുതൽ 45 ഇഞ്ചുവരേയും വടക്കുപടിഞ്ഞാറു 14 മുതൽ 20 ഇഞ്ചുവരേയും മഴ പെയ്യും.

രോമമാണു പ്രധാന ഉല്പന്നം. തോൽ, മാംസം, ഉരുളക്കിഴങ്ങ്, പുകയില, വൈൻ എന്നിവ മററു ഉല്പന്നങ്ങളാണ്. സ്വൎണ്ണം, കല്ക്കരി എന്നിവ കണ്ടുവരുന്നു. പ്രധാന ഈറക്കുമതികൾ സ്വൎണ്ണം, പരുത്തിസ്സാമാനങ്ങൾ, രോമസ്സാമാനങ്ങൾ, പഞ്ചസാര, ചായ, കല്ക്കരി, ഇരുമ്പ്, ഉരുക്ക് എന്നിവയാകുന്നു.

അനവധിനാഴിക നീളമുള്ള തീവണ്ടിപ്പാതകളുണ്ടു്. നോൎത്ത്വെഃസ്റ്റേൺപാത ബല്ലാററിൽനിന്നു പുറപ്പെട്ടു് അററാററിലെത്തുന്നു. സ്റ്റാവൽ, വോട്ടുലണ്ടു് എന്നീ സ്ഥ

ലങ്ങളിലേക്കു പാതയുടെ ശാഖകൾ പോകുന്നു. അററാററിൽനിന്നു പ്രധാനപാത ഹോഷം, ആഡിലെയിഡ് എന്നിവിടങ്ങളിലേക്കു പോകുന്നു. സൌത്ത് ഈസ്റ്റേൻപാത, നോത്ത് ഈസ്റ്റേൻ, നോർതേൻ എന്നിവ മററു പാതകളാകുന്നു.

1855_ൽ തന്നെ വിക്ടോറിയക്കു റെസ്പോൺസിബിൾ ഗവമ്മേണ്ടു നല്കപ്പെട്ടു. അന്നു രണ്ടു പാല്ലിമേണ്ടു സഭകളുണ്ടായിരുന്നു. ഗവർണ്ണറെ ചക്രവത്തിയാണു നിയമനം ചെയ്യുന്നത്. പ്രാഥമികവിദ്യാഭ്യാസം ഫീസില്ലാതെയാണു നടന്നുവരുന്നത്. അതു നിർബ്ബന്ധവുമാണ്.

മെൽബോൻ ആണു തലസ്ഥാനം. ആസ്ത്രേലിയയിൽ വച്ച് ഏററവും ജനത്തിരക്കുള്ള നഗരമാണ്. അതിൻെറ മററു ഭാഗങ്ങളും കൂടിയാൽ അതിനു 200 ചതുരശ്രനാഴിക വിസ്താരമുണ്ട്. യാറയാറ എന്ന നദിയിന്മേലാണ് അതിൻെറ സ്ഥാനം. ഒരു യൂറോപ്യൻ തലസ്ഥാനത്തെപ്പോലെ ഭംഗിയുള്ളതാണ് ഈ പട്ടണം. മെൽബോനിൽനിന്നു 75നാഴിക വടക്കുപടിഞ്ഞാറായി ബല്ലാററു സ്ഥിതിചെയ്യുന്നു. അവിടെനിന്നു ലോകത്തിൽ മറെറവിടെനിന്നും കിട്ടുന്നതിലധികം സ്വർണ്ണം കിട്ടിവരുന്നു. അവിടെനിന്നു 6 തീവണ്ടിപ്പാതകൾ പുറപ്പെടുന്നുണ്ട്. മെൽബോനിൽനിന്നു 100 നാഴിക വടക്കാണു ബെൻഡിഗോ. അതു പണ്ടു സാൻറ്ഹർസ്റ്റായിരുന്നു. ഈ പട്ടണത്തിൻെറ പരിസരപ്രദേശങ്ങളിൽനിന്നും സ്വർണ്ണം കിട്ടിവരുന്നുണ്ട്.

## ടാസ്മേനിയാ.

ടാസ്മേനിയ ഒരു ദ്വീപാണ്. അതു വിക്ടോറിയയിൽ

നിന്നു ബാസ്സുകരയിട്ടക്കിനാൽ വേർതിരിക്കപ്പെട്ടിരിക്കുന്നു.

ഈ ദ്വീപ് ഒരു ഉന്നതതടമാണ്. കിഴക്കെതിരത്തിന്നെതിരായി ഒരു മലനിര കിടക്കുന്നു. ബെൻലോമണ്ടിനു 5,000 അടി പൊക്കമുണ്ട്. ടമാർ, മകൈയർ, കോൾ എന്നിവയാണു പ്രധാനനദികൾ. ക്രേഡൽമലയാണ് ഏറ്റവും ഉയരമേറിയ കൊടുമുടി. വടക്കുകിഴക്കു ഭാഗത്തു കുറെ തടാകങ്ങളുണ്ട്. ഗ്രെററുലെക്കിനു 12 നാഴിക നീളവും 4 നാഴിക വീതിയും കാണും. ഡെർവൻറ് എന്നൊരു നദികൂടി ഉണ്ട്.

കാലാവസ്ഥ സുഖകരമായതാണ്. ടാസ്മേനിയയിൽ ചെന്നാൽ ഇംഗ്ലണ്ടിൻെറ തെക്കുഭാഗത്താണ് നാം എന്നു തോന്നും. മഴ മിതമായി പെയ്യുന്നു. ഹോബാർട്ട് എന്ന സ്ഥലത്തു ലണ്ടനിൽ പെയ്യുന്നത്ര മഴ പെയ്യുന്നു.

ലോഹങ്ങൾ സുലഭമായുണ്ട്. തകരമാണ് ഇന്നേവരെ അധികം കുഴിച്ചെടുക്കപ്പെട്ടിട്ടുള്ളതു്. ചെമ്പ്, വെള്ളി, ആൻറിമണി, ഇരിമ്പ്, കല്ക്കരി എന്നിവയും കണ്ടുവരുന്നു.

ആടിനെ മേയ്ക്കലും കൃഷിയുമാണ് ജനങ്ങളുടെ പ്രധാനതൊഴിലുകൾ. രോമം, സ്വർണ്ണം, തകരം, വെള്ളി എന്നിവയാണു പ്രധാനകയററുമതികൾ. തീവണ്ടിപ്പാതകളുണ്ട്.

ഹൊബാർട്ട് എന്ന നഗരം ഡെർവൻറു നദിയിന്മേൽ സ്ഥിതിചെയ്യുന്നു. അതു വെല്ലിംഗ്ടൻ മലയുടെ അടിവാരത്തത്രെ. ഇവിടത്തെ നൌകാശയം ആഴമേ

റിയതത്രെ. ടമാർനദിയിന്മേലുള്ള ലോൻസെസ്റ്റനാണു രണ്ടാമത്തെ പട്ടണം. വടക്കുഭാഗത്തെ പ്രധാനതുറമുഖം ഇതത്രെ.

1825-വരെ ടാസ്മേനിയ ന്യൂസൌത്ത് വെയിൽസിന്റെ കീഴിലായിരുന്നു. 1856-ലാണു പേരുതന്നെ ടാസ്മേനിയ എന്നാക്കിയത്. അതിനുമുമ്പു ദ്വീപിനു വാൻഡിമൻസ്ലാണ്ട് എന്നായിരുന്നു പേർ. 1856-ൽ തന്നെയാണു ടാസ്മേനിയയ്ക്കു റെസ്പോൺസിബിൾ ഗവമ്മേണ്ടു നൽകപ്പെട്ടത്. രാജപ്രതിനിധിയാണു ഗവണ്ണർ. പാർല്ലിമേണ്ടിൽ നിയമനിർമ്മാണസഭയെന്നും അസംബ്ലി ഹൌസ് എന്നും രണ്ടു വിഭാഗങ്ങളുണ്ട്.

## തെക്കെ ആസ്ത്രേലിയാ.

ഈ ഭാഗത്തിനു 3,80,000 ചതുരശ്രനാഴിക വിസ്താരമുണ്ട്.

തെക്കെ തീരത്തു സ്പെൻസർ ഉൾക്കടൽ കിടക്കുന്നു. അതു 200 നാഴികയോളം രാജ്യത്തിനുള്ളിലേക്കു തള്ളിക്കിടക്കുന്നു. സെൻറ് വിൻസൻറ് ഉൾക്കടൽ മറെറാരു തുറയത്രെ. ആയർ അർദ്ധദ്വീപിന്റെ പടിഞ്ഞാറുഭാഗത്താണു ഗ്രെററ് ആസ്ത്രേലിയൻ ബൈററ്. ഉത്തരതീരത്തു കാപ്പ്ന്റേറിയ ഉൾക്കടൽ കിടക്കുന്നു.

തെക്കുകിഴക്കെ അററത്തു മൌണ്ട് ഗാമ്പിയർ എന്ന അഗ്നിപർവ്വതം സ്ഥിതിചെയ്യുന്നു. ഫ്ലിൻഡേഴ്സ് മല, ഗാലർമല, മാക്ഡനൽമല, ജോസുമല എന്നിവയാണു പ്രധാന മലകൾ. അയർ, ഗെയർഡനർ, ടോറൻസ്, അമഡിയാസ് എന്നിവ ഇവിടത്തെ തടാകങ്ങളാണ്.

നോൎത്തൻടെറിട്ടറിയുടെ തീരപ്രദേശത്തു് അനവധി നദികളുണ്ടു്.

മഴ സുലഭമായുണ്ടെന്നു പറവാൻ തരമില്ല.

തെക്കെ ആസ്ത്രേലിയയിൽ നോൎത്തേൻടെറിട്ടറികൂടി ഉൾപ്പെട്ടുന്നുവല്ലൊ. ഈ ഭാഗം പണ്ടൊരുകാലത്തു കടലായിരുന്നു. അന്നു കിഴക്കെ ആസ്ത്രേലിയയും പടിഞ്ഞാറെ ആസ്ത്രേലിയയും ദ്വീപുകളായിരുന്നു. പിന്നീടു കടൽ ക്രമേണ മണൽ നിറഞ്ഞുവന്നു തെക്കെ ആസ്ത്രേലിയ ഉണ്ടായതാണു്. അതുകൊണ്ടു് അവിടെ കിഴക്കെ ആസ്ത്രേലിയയിലേയും പടിഞ്ഞാറെ ആസ്ത്രേലിയയിലേയും സസ്യങ്ങളേയും മൃഗങ്ങളേയും കാണാം.

1836_ൽ സ്ഥാപിതമായ ഉപനിവേശത്തിന്നു 1856_ൽ തന്നെ റെസ്പോൺസിബിൾ ഗവൎമ്മെണ്ടു നല്കപ്പെട്ടു. ലെജിസ്ലേററിവു കൌൺസിൽ, അസംബ്ലി എന്നിങ്ങിനെ രണ്ടു സഭകളുണ്ടു്.

അഡിലെയ്ഡാണു തലസ്ഥാനം. അതു ടോറൻസു നദിയിന്മേൽ സ്ഥിതിചെയ്യുന്നു. മൌണ്ട്ഗാംബിയർ, ഗ്വാലർ, കവുണ്ടു്, പോൎട്ടു് അഗസ്റ്റ്, പോൎട്ടു് ലിൻകൻ എന്നിവ മററു പട്ടണങ്ങളാകുന്നു. നോൎത്തേൻടെറിട്ടറിയുടെ തലസ്ഥാനം പാൽമർസ്റ്റനാണു്. ഈ ടെറിട്ടറി കോമൺവെൽത്തു ഗവൎമ്മേണ്ടിൻെറ കീഴിലത്രെ.

## പടിഞ്ഞാറെ ആസ്ത്രേലിയാ.

129 ഡിഗ്രി പൌരസ്ത്യാക്ഷാംശരേഖയിൽനിന്നു പടിഞ്ഞാറുള്ള സ്ഥലമാസകലം പടിഞ്ഞാറെ ആസ്ത്രേലിയയിൽ ഉൾപ്പെട്ടുന്നു. അടുത്തുകിടക്കുന്ന സകല ദ്വീപു

കളും ഇതിൻെറ ഭാഗങ്ങളാണ്. ഏറിയതു 1480 നാഴിക നീളവും 1000 നാഴിക വീതിയും കാണും. 9,75,920 ചതുരശ്രനാഴിക വിസ്താരമുണ്ട്.

സമുദ്രതീരത്തിന്നു വളരെ നീളമില്ല. കരയിൽ വളരെ തുറകളുമില്ല. തന്നിമിത്തം നല്ല നൌകാശയങ്ങളും ഇല്ല. സ്വാൻനദിയുടെ മുഖത്തു സ്ഥിതിചെയ്യുന്ന ഫ്രീമാൻററിൽ എന്ന സ്ഥലത്ത് ഒരു നൌകാശയം പണിചെയ്തിരിക്കുന്നു. തെക്കെ തീരത്തു നദികളേ ഇല്ല. അകഭാഗം ഒരു ഉന്നതതടമാണ്. പടിഞ്ഞാറെതീരത്ത് അനവധി നദികളുണ്ട്. സ്വാൻനദിയാണു പ്രധാനമായത്.

ഡാർലിംഗ്ഗമലയാണു പ്രധാനമല. സ്റ്റേർലിംഗ്ഗമല എന്നു പേരായി മറെറാരു മലനിരയുണ്ട്. കിംപർലി ഡിവിഷനിൽ ലിയോപ്പോൾഡ്മല, മൂലർമല എന്നിവയ്ക്കു 2,300 അടി പൊക്കമുണ്ട്. പടിഞ്ഞാറെ ആസ്ത്രേലിയയിൽ ക്വീൻവിക്ടോറിയാമരുഭൂമി എന്നൊരു മരുഭൂമിയുണ്ട്. അതിന്നു വടക്കുഭാഗത്തു ജിബ്സൻ മരുഭൂമി കിടക്കുന്നു.

കാലാവസ്ഥ സുഖകരമായതാണ്. വടക്കുഭാഗത്തെ കാലാവസ്ഥ ക്രാന്തിവലയത്തിലെ സ്ഥലങ്ങളിലെ കാലാവസ്ഥയോടൊക്കും; ചൂട് അസഹ്യമാണ്. തെക്കും, തെക്കുപടിഞ്ഞാറും ഭാഗങ്ങളിൽ ശീതോഷ്ണം സമമാണ്. പെർത്തിൽ 33 ഇഞ്ച് മഴ പെയ്യുന്നുണ്ട്; കിംപർലിയിൽ 21 ഇഞ്ച് മഴയെ ഉള്ളു.

കാൽഗൂർലി, കൂൾഗാർഡി എന്നീ സ്ഥലങ്ങളിൽ സ്വർണ്ണഖനികൾ കാണുന്നു. സ്വർണ്ണമാണ് ഈ സംസ്ഥാ

നത്തിലെ പ്രധാന സ്വത്തുക്കളിലൊന്ന്. പടിഞ്ഞാറെ തീരത്തു കൃഷി നടന്നുവരുന്നു. ഗോതമ്പ്, യവം, ഓട്സ്, ഉരുളക്കിഴങ്ങ്, മൈസ്, വൈൻ, മുന്തിരിങ്ങ, ചെറുനാരങ്ങ, മധുരനാരങ്ങ എന്നിവയാണു പ്രധാന വിളവുകൾ. കന്നുകാലികളേയും ആടുകളേയും മേയ്ക്കൽ ജനങ്ങളുടെ മറെറാരു തൊഴിലത്രെ. വടക്കുപടിഞ്ഞാറുള്ള കടലിൽനിന്നു മുത്തും, ചിപ്പിയും ലഭിച്ചുവരുന്നു. തെക്കുപടിഞ്ഞാറുഭാഗത്തു കല്ക്കരി കാണുന്നു. ചെമ്പ്, തകരം, ഈയം, ഇരിമ്പ്, തുത്തനാഗം, മാൻഗനീസ് എന്നിവ ഇവിടെ കണ്ടുവരുന്ന മററുലോഹങ്ങളത്രെ.

കയററുമതികൾ സ്വർണ്ണം, രോമം, മരം, വെള്ളി, തകരം, ചെമ്പ്, മുത്ത്, ചന്ദനമരം എന്നിവയാകുന്നു. ഇറക്കുമതികൾ വസ്ത്രങ്ങൾ, ഇരിമ്പുസാമാനങ്ങൾ എന്നിവയാണ്.

ഈ സംസ്ഥാനം പ്രഥമഘട്ടത്തിൽ ഒരു ക്രൌൺ കോളനിയായിരുന്നു. 1890_ലാണ് അതിന് റെസ്പോൺസിബിൾ ഗവൎമ്മെണ്ടു കിട്ടിയത്.

ദി ഗ്രെററുസതേൻലൈൻ, ദി മിഡ്ലണ്ട് ആൻഡ് നോർതേൻലൈൻസ് എന്നിവയാണു പ്രധാന തീവണ്ടിപ്പാതകൾ.

പെർത്താണു തലസ്ഥാനം. ഇവിടെ ഗവർണ്ണരുടെ വാസസ്ഥലം, സഭാമന്ദിരങ്ങൾ, കാഴ്ചബംഗ്ലാവ്, നാണ്യനിർമ്മാണസ്ഥലം, ഓബ്സർവേറററി, കത്തീഡ്രൽ എന്നിങ്ങിനെയുള്ള പൊതുകെട്ടിടങ്ങൾ ഉണ്ട്. ഫ്രീമാൻററിലാണു പ്രധാന തുറമുഖം. അതു തലസ്ഥാനവുമായി റോ

ഡുകളാലും, നദികളാലും, തീവണ്ടിപ്പാതകളാലും ബന്ധിക്കപ്പെട്ടിരിക്കുന്നു. പ്രിൻസസ്സ് റോയൽ ഹാർബറിന്മേൽ ആൾബറി സ്ഥിതിചെയ്യുന്നു. ചാബിയൻബെയിലുള്ള ഒരു നഗരമാണ് ജിറാൾട്ടൻ. ബ്രൂം എന്ന സ്ഥലത്തുനിന്നാണു മുത്തുകൾ ലഭിച്ചുവരുന്നതു്. തെക്കുപടിഞ്ഞാറുള്ള കൊലി എന്ന സ്ഥലത്തുനിന്നു കല്ക്കരി ലഭിച്ചുവരുന്നു

രാജ്യഭരണം. ആസ്ത്രേചിയയിൽ ഇംഗ്ലീഷുകാർ ആദ്യമായി താമസമാക്കിയതു ന്യൂ സൌത്ത് വെയിൽസിലാണ്. കുറെകാലം കഴിഞ്ഞപ്പോൾ മററു സംസ്ഥാനങ്ങൾ ആവിർഭവിച്ചു. ഇവയെല്ലാം ഉത്തരവാദിത്വഭരണമുള്ള സംസ്ഥാനങ്ങളായിരുന്നു. സ്വർണ്ണം കണ്ടെത്തിയ വിവരം അറിഞ്ഞപ്പോൾ ആസ്ത്രേലിയായിൽ പല രാജ്യങ്ങളിൽനിന്നും ആളുകൾ തിരക്കി എത്തിത്തുടങ്ങി. പലേ കുഴപ്പങ്ങൾ ഉണ്ടാവുകയും ഒടുവിൽ 1900-ൽ സംസ്ഥാനങ്ങൾ എല്ലാം ചേർന്ന് ഒരു കോമൺവെൽത്തു രൂപീകരിക്കുകയുംചെയ്തു. ഈ കോമൺവെൽത്തിൻെറ തലസ്ഥാനം കാൻബാറ പട്ടണമാകുന്നു.

ഭരണനായകൻ ഗവർണ്ണർ ജനറൽ ആകുന്നു. അദ്ദേഹത്തെ സഹായിപ്പാൻ ആറ് അംഗങ്ങൾ അടങ്ങിയ ഒരു സെനററും ഒരു ജനപ്രതിനിധി സഭയും ഉണ്ട്.

സംസ്ഥാനങ്ങൾ ഭരിക്കുന്നതു ഗവർണ്ണർമാരാകുന്നു. അവരെ സഹായിപ്പാൻ കാര്യനിർവ്വഹണസഭയും നിയമനിർമ്മാണസഭയും ഉണ്ട്. ഗവർണ്ണർമാരേയും ഗവർണ്ണർജനറലേയും നിയമിക്കുന്നതു് ഇംഗ്ലണ്ടിൽനിന്നാണ്.

അദ്ധ്യായം 25.

## ന്യൂസീലാണ്ട് — ദക്ഷിണബ്രിട്ടൻ.

ന്യൂസലണ്ടിൽ വടക്കെദ്വീപ്, തെക്കെദ്വീപ് എന്നു രണ്ടു ദ്വീപുകളുണ്ട്. അവയുടെ മദ്ധ്യത്തിലാണ് കുക്ക് കടലിടുക്ക്. തെക്കഭാഗത്തു സ്റ്റൂവർട്ട് എന്നൊരു ദ്വീപുകൂടിയുണ്ട്.

സമുദ്രതീരത്ത് അനവധി തുറകളുണ്ട്.

തെക്കപടിഞ്ഞാറുനിന്നു വടക്ക്കിഴക്കോട്ടാണ് ഉന്നതരടത്തിൻെറ ചായ്വ്. തെക്കെ ദ്വീപിലുള്ള മലകൾക്കു സതേൻ ആല്പസ് എന്നുപേർ. വടക്കെദ്വീപിൽ മൂന്നോ, നാലൊ അഗ്നിപർവ്വതങ്ങളുണ്ട്. ടാപ്പൊതടാകം ഇവിടെയത്രെ.

ന്യൂസീലണ്ടിൽ ആസ്ത്രേലിയയിൽ ഉള്ളതിനേക്കാളധികം തണുപ്പുണ്ട്. എന്നാൽ അവിടെ ബ്രിട്ടിഷ ദ്വീപുകളിലേക്കാൾ ചൂടാണ്. മഴയും ദുല്ലഭമല്ല. പടിഞ്ഞാറെ തീരത്താണ് മഴ അധികം പെയ്യുന്നത്.

ഈ ദ്വീപിനെ ബ്രിട്ടനായി താരതമ്യപ്പെടുത്തുന്നതായാൽ പല കാര്യങ്ങളിലും സാമ്യം കാണുന്നതാണ്. ദ്വീപിൻെറ കിടപ്പ്, കടൽത്തീരം, കാലാവസ്ഥ, പ്രധാന തൊഴിൽ എന്നിവയെല്ലാം ബ്രിട്ടൻെറ കിടപ്പ്, കടൽതീരം, കാലാവസ്ഥ, പ്രധാനതൊഴിൽ എന്നിവതന്നെയാണ്. ഇതിനെ ക്ഷിണബ്രിട്ടൻ എന്നുതന്നെപറയാം.

വടക്കെ ദ്വീപിൽ കൌരിപൈൻകാടുകൾ സുല

ഭമായി കാണാം. മരം അറക്കൽ പ്രധാനമായ ഒരു തൊഴിലാണ്. ആടുകളേയും കന്നുകാലികളേയും മേച്ചു വരുന്നു. രോമം പ്രധാനമായ ഒരു ഉല്പന്നമത്രെ. ഗോതമ്പ്, യവം, ഓട്സ് എന്നിവ കൃഷിചെയ്തുവരുന്നു.

സ്വർണ്ണം, കല്ക്കരി, മണ്ണെണ്ണ എന്നിവ ലഭിച്ചുവരുന്നുണ്ട്.

ആദിമനിവാസികൾക്ക് മൊയറികൾ എന്നു പേർ.

കുക്ക്കടലിടുക്കിന്മേൽ സ്ഥിതിചെയ്യുന്ന വെല്ലിംഗ്ടനാണ് തലസ്ഥാനം. വടക്കെ ദ്വീപിലുള്ള ആക്ലണ്ടു നല്ലൊരു തുറമുഖമത്രെ. തെക്കെ ദ്വീപിന്റെ കിഴക്കെ തീരത്താണ് ക്രൈസ്റ്റ്ചർച്ച്. ഡ്യൂനവിൽ, ഇൻവർകാർഗിൽ എന്നിവ മററു പട്ടണങ്ങളാണ്. ഗവർണ്ണരാണ് രാജ്യം ഭരിക്കുന്നത്. അദ്ദേഹത്തെ സഹായിപ്പാൻ ഒരു പാർലിമേണ്ടുണ്ട്.

അടുത്തുകിടക്കുന്ന ദ്വീപുകൾ ന്യൂസീലണ്ടിന്റെ കീഴിലത്രെ.

---

## അദ്ധ്യായം 26.

## പോളിനേഷ്യ.

---

പസിഫിക്കസമുദ്രത്തിലുള്ള ദ്വീപുകളെ ഭൂമിശാസ്ത്രഗ്രന്ഥകാരന്മാർ പലവിധത്തിൽ തരംതിരിച്ചു കാണുന്നുണ്ട്. അങ്ങിനെയുള്ളവയിൽ മെലനേഷ്യ, മൈക്രനേ

ഷ്യ, പൊളിനേഷ്യ എന്നിങ്ങിനെയുള്ള വിഭാഗമാണ് അ ധികം പേരും സ്വീകരിച്ചുകാണുന്നത്. ന്യൂഗിനിയുടെ വടക്കുപടിഞ്ഞാറുഭാഗത്തുകിടക്കുന്ന ദ്വീപുകളെ മൈക്രണേഷ്യയെന്നും; ന്യൂഗിനിക്കും ഫീജിയ്ക്കുംമദ്ധ്യേ കിടക്കുന്ന കൃഷ്ണവർഗ്ഗക്കാരുടെ ദ്വീപുകളെ മെലനേഷ്യയെന്നും; ശേഷമുള്ള ദ്വീപുകളെ പോളിനേഷ്യയെന്നും പറയുന്നു.

പോളിനേഷ്യയിലെ പ്രധാനദ്വീപുകഠം ഫീജി, സൊസൈററി, ഫ്രെൻഡ്ട്ട്സ്, സാണ്ട്വിച്ച് അഥവാ ഹാവൈ, ടൂബുവായി എന്നിവയാണ്.

ഫീജിസംഘത്തിൽ രണ്ടു വലിയ ദ്വീപുകളും അനവധി ചെറുദ്വീപുകളും കിടക്കുന്നു. വിററിലവു്, വാനുലേവു് എന്നിവയാണ് വലിയ ദ്വീപുകഠം. ടാസ്മനാണ് ഈ ദ്വീപുകളെ കണ്ടെത്തിയത്. അത് ഇന്നു ബ്രിട്ടീഷുകാരുടെ അധീനത്തിലാണ്. ഗവർണ്ണറാണ് ഭരണം നടത്തുന്നത്. അദ്ദേഹത്തെ സഹായിപ്പാൻ ഒരു എക്സിക്യൂട്ടീവ് സഭയും ലെജിസ്ലേററീവുസഭയും ഉണ്ട്. സുവ എന്ന പട്ടണമാണ് തലസ്ഥാനം.

സൊസൈററി ദ്വീപുകളിൽ ടാഹിററിയാണ് പ്രധാനമായത്. ഈ ദ്വീപിനെയാണ് കാപ്ററൻ കുക്ക് തന്റെ പ്രധാനമായ ആവാസസ്ഥാനമാക്കിയിരുന്നത്. 1769_ൽ അദ്ദേഹം ഈ ദ്വീപുകഠക്കു സൊസൈററി ദ്വീപുകഠം എന്ന പേർകൊടുത്തു. ദ്വീപുകഠം ഇന്നു് പരന്ത്രീസ്സുകാരുടെ കീഴിലാണ്.

ഹാവൈ ദ്വീപുകളെ പണ്ട് സാണ്ട്വിച്ച് ദ്വീപു

കൾ എന്നാണ് വിളിച്ചിരുന്നത്. ഹൊണോലൂലുവാണ് തലസ്ഥാനം. സാൻഫ്രാൻസിസ്കോ, യോക്കഹാമ, ഹോങ്ങ്കോംഗ്, സിഡ്നി, ആക്ലണ്ട് എന്നിവിടങ്ങളിൽനിന്നു കപ്പലുകൾ പതിവായി ഹോണോലൂലുവിൽ വരുന്നു. ഈ ദ്വീപുകൾ ഇന്നു ഐക്യനാടുകളുടെ കീഴിലത്രെ.

കുക്ക് അഥവാ ഹെർമി ദ്വീപുകൾ ന്യൂസീലണ്ട് ഗവമ്മേണ്ടിന്റെ കീഴിലാണ്. റാരത്തോങ്ങയാണ് തലസ്ഥാനം.

ടൂബ്വായി ദ്വീപുകൾ പരന്ത്രീസ്സുകാരുടെ കൈവശത്തിലാകുന്നു.

